

# വിശ്വാസബോധ്യങ്ങൾ ആത്മരക്ഷയ്ക്ക്





ലഘൂകരിച്ച പതിപ്പ്

ഫാ. ജയിംസ് കൊക്കാവയലിൽ



# വിശ്വാസബോധ്യങ്ങൾ ആത്മരക്ഷയ്ക്ക്

## ലഘൂകരിച്ച പതിപ്പ്

ഫാ. ജയിംസ് കൊക്കാവയലിൽ




സന്ദേശനിലയം, ചങ്ങനാശേരി
2023

# ഉള്ളടക്കം






Layout & Printing : St Joseph Orphanage Press, Changanacherry

# ആശംസ

**അ**റിവ് നമുക്ക് അനിവാര്യമാണ്. നമ്മെ വഴിതെറ്റിക്കുകയോ അപകട ത്തിലേക്ക് നയിക്കുകയോ ചെയ്യുന്ന ഒരു പ്രധാനഘടകം അജ്ഞത യാണ്. വഞ്ചിക്കപ്പെടാനും ചൂഷണം ചെയ്യപ്പെടാനും അജ്ഞത കാരണ മാകാം. വിവിധ മതവിശ്വാസികൾ ഇടകലർന്ന് ജീവിക്കുന്ന സാമൂഹിക പശ്ചാത്തലത്തിൽ മതാന്തര ബന്ധങ്ങൾക്കും സംവാദങ്ങൾക്കും ഏറെ പ്രാധാന്യമുണ്ട്. പരസ്പരം അറിയുക, ശരിയായി അറിയുക എന്നത് ഈ സാഹചര്യത്തിൽ അനിവാര്യമാണ്. ക്രിസ്തീയ വിശ്വാസസംബന്ധമായ കാര്യങ്ങൾ തെറ്റായി വ്യാഖ്യാനിക്കപ്പെടുന്നതുമൂലം പലരും അബദ്ധ ത്തിൽ വീഴുന്നുണ്ട്. ഇപ്രകാരമുള്ള അബദ്ധ പ്രബോധനങ്ങളെക്കുറിച്ച് മുന്നറിയിപ്പുനൽകുകയും ശരിയായ പ്രബോധനങ്ങൾ ഹ്യസ്വമായും ആധികാരികതയോടെയും അവതരിപ്പിക്കുകയും ചെയ്യുന്ന പുസ്തക മാണ് കൊക്കാവയലിൽ ബഹു. ജയിംസച്ചന്റെ *വിശ്വാസബോധ്യങ്ങൾ ആത്മരക്ഷയ്ക്ക്* എന്നത്.

ക്രിസ്തീയ വിശ്വാസത്തെക്കുറിച്ചും വിശ്വാസ സംരക്ഷണത്തെക്കു റിച്ചും എല്ലാവരും അറിഞ്ഞിരിക്കേണ്ട ഒട്ടേറെ കാര്യങ്ങൾ ചോദ്യോത്തര രൂപത്തിൽ ഏറ്റവും ചുരുങ്ങിയ വാക്കുകളിൽ ലളിതമായും കൃത്യതയോ ടെയും ആധികാരിക ഉറവിടങ്ങളെ അധിഷ്ഠിതമാക്കി തയ്യാറാക്കിയിരി ക്കുന്ന ഒരു പ്രബോധനഗ്രന്ഥമാണിത്. ബഹു. ജയിംസച്ചന്റെ ദീർഘ കാലത്തെ വായനയും പഠനവും ഇതിന്റെ പിന്നിലുണ്ട്. സത്യം കണ്ടെത്താനും അറിയിക്കാനുമുള്ള അച്ചന്റെ ആത്മാർത്ഥതയും തീക്ഷ്ണതയുമാണ് ഈ പുസ്തകത്തിലൂടെ പ്രകാശിതമായിരിക്കുന്നത്.

വിശ്വാസത്തെപ്രതി ഏറെ പീഡനങ്ങൾ സഹിക്കേണ്ടിവന്ന ചരിത്രമാണ് ക്രൈസ്തവരുടേത്. ഇന്നും അത് തുടരുന്നു. ഉറച്ചവിശ്വാസവും ബോദ്ധ്യവും ഉണ്ടെങ്കിലേ വിശ്വാസത്തിനെതിരായ വെല്ലുവിളികളെ നേരിടാൻ കഴിയൂ. അതിന് സഹായിക്കുന്നതാണ് ഈ പുസ്തകം. ധാരാളംപേർ ഇത് വായിച്ച് സത്യം അറിയാൻ ഇടയാകട്ടെയെന്ന് ആശംസിക്കുകയും ചെയ്യുന്നു.




**ആർച്ചുബിഷപ്പ ജോസഫ പെരുന്തോട്ടം**
ചങ്ങനാശേരി അതിരൂപതാ മെത്രാപ്പോലീത്ത

## അദ്ധ്യായം ഒന്ന്

# ത്രിത്വൈക ദൈവവിശ്വാസം യുക്തിഭദ്രമാണോ?

ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനം പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസമാണ്. ദൈവം ഏകനാണെന്നും ആ ദൈവത്തിൽ പിതാവും പുത്രനും പരിശുദ്ധാത്മാവുമെന്ന മൂന്നു ആളുകൾ ഉണ്ടെന്നും നാം വിശ്വസിക്കുന്നു. ദൈവം നമുക്ക് വെളിപ്പെടുത്തിയത് ത്രിത്വമായാണ്. നാം ബഹുദൈവ ആരാധകരല്ല. ദൈവത്തിൽ മൂന്നു ആളുകൾ ഉണ്ടെങ്കിലും അവരെല്ലാം ഒരൊറ്റ ദൈവികസത്തയിൽ ഒന്നാണ്. ഈശോമിശിഹായുടെ പരസ്യ ജീവിതത്തിലും വിശുദ്ധ ഗ്രന്ഥത്തിലും പ്രപഞ്ചതിലുമെല്ലാം പരിശുദ്ധ ത്രിത്വത്തിന്റെ വെളിപ്പെടുത്തലുകളുണ്ട്. ഈ വെളിപ്പെടുത്തലുകളാണ് പരിശുദ്ധ ത്രിത്വത്തിലുള്ള പൂർണ വിശ്വാസത്തിൽ വളരാൻ നമ്മെ സഹായിക്കുന്നത്. എന്നാൽ പരിശുദ്ധ ത്രിത്വത്തിലുള്ള ഈ വിശ്വാസത്തെ ഇന്ന് അനേകർ ലക്ഷ്യം വെക്കുന്നുണ്ട്. കാരണം പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസം ഇല്ലാതായാൽ ക്രൈസ്തവ വിശ്വാസം ഇല്ലാതാകും. അതിനാൽ നമ്മുടെ വിശ്വാസത്തിന്റെ ഈ അടിസ്ഥാന ബോധ്യത്തെ മനസ്സിൽ ഉറപ്പിക്കേണ്ടത് വളരെ അത്യാവശ്യമാണ്.

**01 ത്രിത്വൈക ദൈവവിശ്വാസത്തെക്കുറിച്ച് തിരുസഭ നമ്മെ പഠിപ്പിക്കുന്നത് എന്ത്?**

*ത്രിത്വം ഏകമാകുന്നു. നമ്മൾ വിശ്വസിക്കുന്നത് മൂന്ന് ദൈവങ്ങളിലല്ല, മൂന്ന് വ്യക്തികളായ ഏകദൈവത്തിൽ ഏകസത്തയോടുകൂടിയ ത്രിത്വത്തിലാണ്. മൂന്ന് ദൈവിക*

*വ്യക്തികളും കൂടി ഒരു ദൈവികസത്തയെ വിഭജിച്ചെടുക്കുകയുമല്ല ചെയ്യുന്നത്, പ്രത്യുത ത്രിത്വത്തിലെ ഓരോ വ്യക്തിയും പൂർണമായും മുഴുവനായും ദൈവമാണ്; പുത്രൻ എന്തായിരിക്കുന്നുവോ അതുതന്നെയാണ് പിതാവ്; പിതാവ് എന്തായിരിക്കുന്നുവോ അതുതന്നെയാണ് പുത്രൻ; പരിശുദ്ധാത്മാവ് എന്തായിരിക്കുന്നുവോ അതുതന്നെയാണ് പിതാവും പുത്രനും; അതായത് സ്വഭാവത്തിൽ ഒരു ദൈവമാണ്. ഈ മൂന്ന് വ്യക്തികളിലോരോരുത്തരും ദൈവികസത്ത, ദൈവികസാരാംശം അഥവാ ദൈവികപ്രകൃതി തന്നെയാണ്. (CCC)*

ഇതാണ് നമ്മുടെ ത്രിത്വവിശ്വാസം. ഈ വിശ്വാസത്തെ പരിഹസിച്ചും സംശയങ്ങൾ ഉന്നയിച്ചും ഉത്തരംമുട്ടിക്കാൻ ഇസ്ലാമിസ്റ്റുകൾ വ്യാപകമായി ശ്രമിച്ചുവരുന്നുണ്ട്. സംശയങ്ങളേക്കാൾ ഉപരിയായി പരിഹാസങ്ങളാണ് അവർ നടത്തുന്നത്. എന്നാൽ നമ്മുടെ ത്രിത്വൈക ദൈവവിശ്വാസം യുക്തിഭദ്രം തന്നെയാണ്. അത് വചനത്തിലൂടെ വെളിപ്പെട്ട ദൈവികരഹസ്യമാണ്; സഭയുടെ ആരാധനക്രമവും എഴുതപ്പെടാത്ത പാരമ്പര്യവും ത്രിത്വവിശ്വാസത്തിൽ അടിയുറച്ചതാണ്; സഭാപിതാക്കന്മാരും സാർവത്രിക സൂനഹദോസുകളും നമ്മെ അത് വ്യക്തമായി വ്യാഖ്യാനിച്ച് പഠിപ്പിക്കുന്നുമുണ്ട്.

## 02 പഴയനിയമത്തിൽ ദൈവം ത്രിത്വമാണെന്നതിന് സൂചനകൾ ഉണ്ടോ?

പഴയനിയമത്തിൽ യാഹ്‌വേ അഥവാ പിതാവായ ദൈവത്തെയാണ് നമ്മൾ കണ്ടുമുട്ടുന്നതെങ്കിലും ദൈവം ത്രിത്വമാണ് എന്നതിനുള്ള സൂചനകൾ ലഭിക്കുന്നുണ്ട്.

1. *ദൈവം വീണ്ടും അരുളിച്ചെയ്തു: **നമുക്കു നമ്മുടെ** ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം.*
   *(ഉൽപത്തി 1: 26)*

   ദൈവം ഏകനല്ല ഏകമായ ദൈവത്തിൽ ബഹുത്വമടങ്ങിയിരിക്കുന്നു എന്ന സൂചന നമുക്ക് നമ്മുടെ എന്ന പ്രയോഗത്തിലൂടെ മനസിലാക്കാം.

2. *മാമ്രയുടെ ഓക്കുമരത്തോപ്പിന് സമീപം **കർത്താവ്** അബ്രാഹത്തിനു പ്രത്യക്ഷനായി. വെയിൽ മൂത്ത സമയത്ത് അബ്രാഹം തന്റെ കൂടാരത്തിന്റെ വാതിൽക്കൽ ഇരിക്കുകയായിരുന്നു. അവൻ തലയുയർത്തിനോക്കിയപ്പോൾ **മൂന്നാളുകൾ** തനിക്കെതിരേ നിൽക്കുന്നതുകണ്ടു. അവരെ*

*ക്കണ്ട് അവൻ കൂടാരവാതിൽക്കൽ നിന്നെഴുന്നേറ്റ് അവരെ എതിരേൽക്കാൻ ഓടിച്ചെന്ന്, നിലംപറ്റെതാണ്, അവരെ വണങ്ങി. അവൻ പറഞ്ഞു:* ***യജമാനനേ,*** *അങ്ങ് എന്നിൽ സംപ്രീതനെങ്കിൽ അങ്ങയുടെ ദാസനെ കടന്നുപോക രുതേ! (ഉൽപത്തി 18: 1-3)*

ദൈവം അബ്രാഹത്തെ സന്ദർശിക്കുന്ന സംഭവമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. ഈ വചനഭാഗത്തുനിന്നും കർത്താവാണ് അബ്രാഹത്തെ സന്ദർശിച്ചതെന്നും; അബ്രാഹം മൂന്ന് ആളുക ളെയാണ് കണ്ടതെന്നും; അവരെ അവൻ ബഹുവചനത്തിൽ സംബോധന ചെയ്യാതെ *യജമാനനേ* എന്ന് ഏകവചനത്തിൽ സംബോധന ചെയ്തുവെന്നും മനസിലാക്കാം. ദൈവത്തിന്റെ ത്രിയേകത്വത്തെക്കുറിച്ച് പഴയനിയമം നൽകുന്ന വ്യക്തമായ സൂചനയാണിത്. സഭാപിതാവായ വിശുദ്ധ അഗസ്തീനോസിന്റെ അഭിപ്രായത്തിൽ "അബ്രാഹത്തിന്റെ മൂന്ന് സന്ദർശകരും പരിശുദ്ധ ത്രിത്വത്തിലെ മൂന്ന് ആളുകളാണ്. കാരണം അവർ മൂന്നുപേരും തുല്യരാണ് എന്ന് നമുക്ക് അനുമാനിക്കാം. അപ്രകാരമല്ല എന്ന തിന്റെ യാതൊരു സൂചനയും ഈ വചനഭാഗത്തില്ല".[1]

## 03 സുവിശേഷങ്ങൾ പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് നൽകുന്ന വെളിപ്പെടുത്തലുകൾ എന്തെല്ലാം?

ദൈവം ത്രിത്വമാണെന്ന സത്യം ദൈവം മനുഷ്യനായ ഈശോ മിശിഹാ തന്നെ നമുക്ക് വെളിപ്പെടുത്തിയതാണ്. ആ സത്യം വിവിധ സുവിശേഷങ്ങളിലൂടെ ഇന്ന് നമുക്ക് മനസ്സിലാക്കാൻ സാധിക്കുന്നു.

1. ഈശോയുടെ മാമ്മോദീസ അഥവാ ദനഹാ സംഭവമാണ് ആദ്യ വെളിപ്പെടുത്തൽ.

*സ്നാനം കഴിഞ്ഞയുടൻ* ***ഈശോ*** *വെള്ളത്തിൽ നിന്ന് കയറി. അപ്പോൾ സ്വർഗം തുറക്കപ്പെട്ടു.* ***ദൈവാത്മാവ്*** *പ്രാവിന്റെ രൂപത്തിൽ തന്റെ മേൽ ഇറങ്ങിവരുന്നത് അവൻ കണ്ടു. ഇവൻ എന്റെ പ്രിയപുത്രൻ; ഇവനിൽ ഞാൻ പ്രസാ ദിച്ചിരിക്കുന്നു എന്ന് ഒരു* ***സ്വരം*** *സ്വർഗത്തിൽ നിന്ന് കേട്ടു. (മത്തായി 3: 16-17)*

മർക്കോസ് 1:10-11, ലൂക്കാ 3:21-22 എന്നീ വചനഭാഗങ്ങളിലും ഈ സംഭവം വിവരിക്കുന്നുണ്ട്. പിതാവിന്റെ സ്വരവും പുത്രനായ ഈശോ യുടെ മനുഷ്യസാന്നിധ്യവും പ്രാവിന്റെ രൂപത്തിലുള്ള പരിശുദ്ധാ

ത്മാവിന്റെ ആവാസവും വഴി പരിശുദ്ധ ത്രിത്വത്തെ മുഴുവനായും നമ്മൾ ഈശോയുടെ മാമ്മോദീസാവേളയിൽ ദർശിക്കുന്നു.

2. ഈശോ സ്വർഗ്ഗാരോഹണത്തിന് മുമ്പായി തന്റെ ശിഷ്യന്മാർക്ക് നൽകുന്ന പ്രേഷിതദൗത്യം ദൈവത്തിന്റെ ത്രിത്വാത്മകതയെ സുവ്യക്തമാക്കുന്നതാണ്.

> *ആകയാൽ, നിങ്ങൾപോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ.* ***പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും*** *നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ...* *(മത്തായി 28: 19-20)*

പരിശുദ്ധ ത്രിത്വത്തിലെ മൂന്നാളുകളെയും ഇവിടെ വ്യക്തമായി പ്രതിപാദിക്കുന്നു.

3. യോഹന്നാന്റെ സുവിശേഷത്തിലും പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും കുറിച്ച് വെവ്വേറെയുള്ള പരാമർശങ്ങൾ ധാരാളം കാണാം. മൂന്ന് വ്യക്തികളെയും കുറിച്ച് ഒരുമിച്ചുള്ള ഒരു പരാമർശം താഴെച്ചേർക്കുന്നു.

> ***എന്റെ*** (ഈശോയുടെ) *നാമത്തിൽ* ***പിതാവ്*** *അയയ്ക്കുന്ന സഹായകനായ* ***പരിശുദ്ധാത്മാവ്*** *എല്ലാകാര്യങ്ങളും നിങ്ങളെ പഠിപ്പിക്കുകയും ഞാൻ നിങ്ങളോട് പറഞ്ഞിട്ടുള്ളതെല്ലാം നിങ്ങളെ അനുസ്മരിപ്പിക്കുകയും ചെയ്യും.* *(യോഹന്നാൻ 14: 26)*

## 04 പുതിയനിയമത്തിൽ സുവിശേഷങ്ങൾക്ക് പുറമേ പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് വ്യക്തമാക്കുന്ന ഭാഗങ്ങൾ ഏവയാണ്?

സുവിശേഷങ്ങൾക്ക് പുറമേ പുതിയനിയമത്തിലുള്ള അപ്പസ്തോലന്മാരുടെ പ്രവർത്തനങ്ങൾ, ലേഖനങ്ങൾ, വെളിപാട് എന്നീ പുസ്തകങ്ങളിൽ പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്.

1. അപ്പസ്തോലന്മാരുടെ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതുതന്നെ ത്രിത്വത്തിലെ മൂന്നാളുകളെക്കുറിച്ചും പ്രതിപാദിച്ചുകൊണ്ടാണ്.

> *അല്ലയോ തെയോഫിലോസ്,* ***ഈശോ,*** *താൻ തെരഞ്ഞെടുത്ത അപ്പസ്തോലന്മാർക്ക്* ***പരിശുദ്ധാത്മാവുവഴി*** *കൽപന നൽകിയതിനുശേഷം... എന്നിൽ നിന്ന് നിങ്ങൾ കേട്ട* ***പിതാവിന്റെ*** *വാഗ്ദാനം കാത്തിരിക്കുവിൻ.*
>
> *(അപ്പ. പ്രവർത്തനങ്ങൾ 1: 1-4)*

2 പൗലോസ് ശ്ലീഹാ തന്റെ ലേഖനങ്ങളിലൂടെ വ്യക്തമായ ത്രിത്വൈക

ദർശനം നമുക്ക് നൽകുന്നുണ്ട്.

*കർത്താവായ **ഈശോ മിശിഹായുടെ** കൃപയും **ദൈവ ത്തിന്റെ** സ്നേഹവും **പരിശുദ്ധാത്മാവിന്റെ** സഹവാസവും നിങ്ങളേവരോടുംകൂടെ ഉണ്ടായിരിക്കട്ടെ!*
*(2 കോറിന്തോസ് 13: 13)*

*ദാനങ്ങളിൽ വൈവിധ്യം ഉണ്ടെങ്കിലും **ആത്മാവ്** ഒന്നു തന്നെ. ശുശ്രൂഷകളിൽ വൈവിധ്യം ഉണ്ടെങ്കിലും **കർത്താവ്** ഒന്നുതന്നെ. പ്രവൃത്തികളിൽ വൈവിധ്യം ഉണ്ടെങ്കിലും എല്ലാവർക്കും എല്ലാറ്റിലും പ്രചോദനം നൽകുന്ന **ദൈവം** ഒന്നുതന്നെ. (1 കോറിന്തോസ് 12: 4-6)*

3 വെളിപാട് പുസ്തകത്തിൽ പിതാവിനെയും ഈശോയെയും ആത്മാവിനെയും കുറിച്ച് പ്രത്യേകം പ്രത്യേകമുള്ള അവതരണങ്ങൾ ധാരാളം കാണാൻ സാധിക്കും. മൂന്നാളുകളെയും ഒരുമിച്ചു ചേർത്തുള്ള പ്രതിപാദ്യം താഴെക്കാണുന്ന വചനമാണ്.

*ആയിരിക്കുന്നവനും ആയിരുന്നവനും വരാനിരിക്കുന്നവനുമായവനിൽ നിന്നും, **അവന്റെ** സിംഹാസന സന്നിധിയിലെ **സപ്താത്മാക്കളിൽ** നിന്നും, വിശ്വസ്തസാക്ഷിയും മൃതരിൽ നിന്നുള്ള ആദ്യജാതനും ഭൂമിയിലെ രാജാക്കന്മാരുടെ അധിപതിയുമായ **ഈശോ മിശിഹാ**യിൽ നിന്നും, നിങ്ങൾക്ക് കൃപയും സമാധാനവും.*
*(വെളിപാട് 1: 4-5)*

വെളിപാട് ഗ്രന്ഥം പ്രതീകങ്ങൾ ഉപയോഗിച്ച് സംസാരിക്കുന്നു. ഏഴ് പൂർണ്ണതയെ സൂചിപ്പിക്കുന്നു. അതിനാൽ സപ്താത്മാക്കൾ എന്നത് പൂർണ്ണതയുള്ള ആത്മാവ് എന്ന അർത്ഥത്തിൽ നമുക്ക് മനസിലാക്കാം. ഇപ്രകാരം വചനം വളരെ കൃത്യമായും വ്യക്തമായും പരിശുദ്ധ ത്രിത്വത്തെ വെളിപ്പെടുത്തിത്തരുന്നു.

## 05 സഭാപിതാക്കന്മാർ പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് പഠിപ്പിക്കുന്നത് എന്ത്?

1. പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് ധാരാളമായി ധ്യാനിച്ച സഭാപിതാവാണ് വിശുദ്ധ അഗസ്തീനോസ്. കടലിലെ വെള്ളം കോരി വറ്റിക്കുന്നതിലും പ്രയാസകരമാണ് പരിശുദ്ധ ത്രിത്വത്തെ മനസിലാക്കുകയെന്ന അദ്ദേഹ

ത്തിന്റെ കഥ പ്രസിദ്ധമാണല്ലോ. അഗസ്തീനോസ് ഉപമകളിലൂടെ യാണ് പരിശുദ്ധ ത്രിത്വത്തെ വിശദീകരിക്കുന്നത്. സ്നേഹിക്കുന്നവൻ, സ്നേഹിക്കപ്പെടുന്നവൻ, സ്നേഹം എന്ന പ്രക്രിയ-സ്നേഹത്തി ലുള്ള ഈ മൂന്ന് ഘടകങ്ങളോട് ത്രിത്വത്തെ ഉപമിക്കാം.

2. പൗരസ്ത്യ സഭാപിതാവായ മാർ അപ്രേമും പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് പഠിപ്പിക്കുന്നുണ്ട്. സൃഷ്ടപ്രപഞ്ചം ദൈവിക വെളിപാടിന്റെ ഭാഗമാക യാൽ ഈ പ്രപഞ്ചം മുഴുവൻ ദൈവത്തിന്റെ പ്രതീകങ്ങൾ അഥവാ ത്രിത്വത്തിന്റെയും കുരിശിന്റെയും പ്രതീകങ്ങൾ നിറഞ്ഞിരിക്കുന്നു. ത്രിത്വത്തെ സൂചിപ്പിക്കാൻ അദ്ദേഹം പ്രധാനമായും സൂര്യന്റെ പ്രതീ കാത്മകത ഉപയോഗിക്കുന്നു. സൂര്യൻ, അതിൽ നിന്ന് പുറപ്പെടുന്ന ചൂട്, പ്രകാശം എന്നിവ മൂന്നാണെങ്കിലും ഒന്നായിരിക്കുന്നതുപോലെ യാണ് പരിശുദ്ധ ത്രിത്വം എന്ന് അദ്ദേഹം പഠിപ്പിക്കുന്നു.

ഇങ്ങനെ സഭാപിതാക്കന്മാരും സാർവത്രിക സുനഹദോസുകളും പരിശുദ്ധ ത്രിത്വത്തെക്കുറിച്ച് ധാരാളമായി പഠിപ്പിക്കുന്നുണ്ട്. കൂടുതൽ ഗഹന മായ കാര്യങ്ങൾ ഇവിടെ ഒഴിവാക്കുന്നു.

## 06 മുസ്ലിങ്ങൾ പരിശുദ്ധ ത്രിത്വവിശ്വാസത്തെ അംഗീകരിക്കു ന്നുണ്ടോ?

ഇല്ല, മുസ്ലിങ്ങൾ ഏകദൈവവിശ്വാസികളാണെങ്കിലും ദൈവം പരിശുദ്ധ ത്രിത്വമാണെന്ന സത്യം അംഗീകരിക്കുന്നില്ല. ഖുറാൻ ഇത് വ്യക്തമാക്കു ന്നുണ്ട്.

> *...നിങ്ങൾ അള്ളാഹുവിലും അവന്റെ ദൂതന്മാരിലും വിശ്വസിക്കുക. '**ത്രിത്വം**' പറയരുത്. നിങ്ങളതവസാനി പ്പിക്കുക. അതാണ് നിങ്ങൾക്ക് ഉത്തമം. (ഖുറാൻ 4: 171)*
>
> *ദൈവം **മൂവരിൽ** ഒരുവനാണെന്ന് വാദിച്ചവർ തീർച്ച യായും സത്യനിഷേധികൾ തന്നെ..... (ഖുറാൻ 5: 73)*

ഈ വാക്യങ്ങളിൽ നിന്ന് പരിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള ഖുറാന്റെ നിലപാട് വ്യക്തമാണല്ലോ.

## 07 മുസ്ലിങ്ങൾ ത്രിതൈ്വകവിശ്വാസത്തെ അംഗീകരിക്കാത്തത് എന്തുകൊണ്ട്?

അള്ളാഹു മാത്രമാണ് ഏകദൈവം; അവനൊരു പുത്രനുണ്ടാവുക സാധ്യ മല്ല, അള്ളാഹു തന്റെ അധികാരാവകാശങ്ങളിൽ ആരെയും പങ്കുകാ

രാക്കിയിട്ടില്ല, എന്നിങ്ങനെയുള്ള വാദങ്ങളാണ് മുസ്ലിങ്ങൾക്കുള്ളത്. ഇക്കാര്യം തൊട്ടുമുകളിൽ ചേർത്ത ഖുറാൻ വാക്യങ്ങളിലുൾപ്പെടെ ധാരാളമായി കാണാൻ സാധിക്കും. പരിശുദ്ധ ത്രിത്വവിശ്വാസത്തെ ബഹുദൈവവിശ്വാസമായിട്ടാണ് ഖുറാൻ കണക്കാക്കുന്നത്. ഈ കാരണങ്ങൾകൊണ്ടാണ് മുസ്ലിങ്ങൾ ത്രിത്വവിശ്വാസത്തെ അംഗീകരിക്കാത്തത്.

## 08 പരിശുദ്ധ ത്രിത്വത്തെ നിഷേധിച്ചുകൊണ്ടുള്ള ഇസ്ലാമിസ്റ്റുകളുടെ വാദഗതികളെ എങ്ങനെ നേരിടാം?

1. ബൈബിൾ വെളിപ്പെടുത്തപ്പെട്ട ദൈവവചനമാണെന്ന് വിശ്വസിക്കുന്ന ഒരു വ്യക്തിക്കും പരിശുദ്ധ ത്രിത്വത്തെ നിഷേധിക്കാൻ സാധ്യമല്ല. കാരണം ബൈബിൾ വളരെ വ്യക്തമായി ദൈവം ത്രിത്വമാണെന്ന് നമുക്ക് പറഞ്ഞുതരുന്നു.

2. *ദൈവം സ്നേഹമാണ് (1 യോഹ 4: 8)*

സ്നേഹത്തിൽ ബഹുത്വമുണ്ട്. ഒരാൾക്ക് ഒറ്റയ്ക്ക് സ്നേഹിക്കാൻ സാധിക്കുകയില്ല. രണ്ടുപേർ മാത്രമാണെങ്കിൽ അത് ഒരു Possessive or Erotic Love ആയി മാറും. വിവാഹബന്ധത്തിലുള്ള സ്നേഹം ഇപ്രകാരമാണ്. അവിടെ ഭാര്യയ്ക്കോ ഭർത്താവിനോ തുല്യരായി മറ്റൊരാളെ കാണാൻ സാധിക്കില്ലല്ലോ. അപ്രകാരമുണ്ടായാൽ അവിടെ ആ സ്നേഹബന്ധം അവസാനിക്കുകയാണ്. എന്നാൽ എല്ലാവരെയും തുല്യരായി കാണാൻ സാധിക്കുന്ന യഥാർത്ഥ ദൈവസ്നേഹം *(Agape)* ആരംഭിക്കണമെങ്കിൽ ഏറ്റവും കുറഞ്ഞത് മൂന്ന് പേരെങ്കിലും ഉണ്ടാകണം. അതിനാൽ ദൈവം സ്നേഹമാകുന്നുവെന്ന് പറഞ്ഞാൽ ദൈവം ത്രിത്വമാകുന്നു എന്നുകൂടിയാണർത്ഥം.

3. ദൈവം അഗ്രാഹ്യനാണ്

*അവിടുത്തെ മനസ്സ് അഗ്രാഹ്യമാണ്. (ഏശ 40: 28)*

പരിശുദ്ധ ത്രിത്വം മനുഷ്യബുദ്ധിക്ക് ഗ്രഹിക്കാൻ സാധിക്കില്ല; എന്നാൽ ഇസ്ലാമിക ദൈവസങ്കൽപം പെട്ടെന്ന് ഗ്രഹിക്കാൻ സാധിക്കും എന്നു പറഞ്ഞ് ചിലർ ത്രിത്വത്തെയും ക്രൈസ്തവവിശ്വാസത്തെയും നിഷേധിക്കാറുണ്ട്. എന്നാൽ മനുഷ്യൻ പരിമിതനാണ്. നമ്മുടെ കണ്ണുകൊണ്ട് നാം കാണുന്ന കാഴ്ചയ്ക്ക് ഒരു പരിമിതിയുണ്ട്. അതിനപ്പുറമുള്ളവ നമുക്ക് കാണാൻ സാധിക്കുകയില്ല. നമ്മുടെ കേൾവിക്കും പരിമിതികളുണ്ട്. മൃഗങ്ങൾക്ക് കേൾക്കാൻ സാധിക്കുന്ന ചില സ്വര

ങ്ങൾ മനുഷ്യന് കേൾക്കാൻ പോലും സാധിക്കുകയില്ല. ഇതുപോലെ തന്നെ നമ്മുടെ ബുദ്ധിക്കും പരിമിതിയുണ്ട്. ഒരുപരിധിക്ക് അപ്പുറവുമുള്ളവ നമുക്ക് ഗ്രഹിക്കാൻ സാധിക്കില്ല. ഈ പരിമിതമായ ബുദ്ധിയിൽ ദൈവത്തെ ഉൾക്കൊള്ളാൻ സാധിച്ചാൽ പിന്നെ ദൈവം ദൈവമല്ല. കാരണം ദൈവത്തിന്റെ സവിശേഷതകളായ അഗ്രാഹ്യത, അനന്തത, അപരിമേയത തുടങ്ങിയവ അവിടെ നഷ്ടപ്പെടുകയാണ്. അതിനാൽ മാനുഷികബുദ്ധിക്ക് ഗ്രഹിക്കാൻ സാധിക്കുന്ന ഒരു ദൈവത്തെക്കുറിച്ച് ആരെങ്കിലും പഠിപ്പിച്ചാൽ അത് ദൈവമല്ലെന്ന് അക്കാരണത്താൽ തന്നെ നമുക്ക് അനുമാനിക്കാൻ കഴിയും.

4. ത്രിത്വം എന്ന വാക്ക് ബൈബിളിലുണ്ടോ എന്ന് ഇസ്ലാമിസ്റ്റുകൾ ചോദിക്കാറുണ്ട്. ഇത് സഭാപിതാക്കന്മാർ രൂപപ്പെടുത്തിയ പദമാണെന്നത് വാസ്തവമാണ്. എന്നാൽ ത്രിത്വമെന്ന പ്രത്യേക പദമല്ല അത് പ്രതിനിധാനം ചെയ്യുന്ന ആശയം ബൈബിളിലുണ്ടോ എന്നതാണ് പ്രധാനം. അത് ഉണ്ടെന്നുള്ളതാണ് ഉത്തരം.

5. ത്രിത്വദർശനം വിശ്വാസത്തിന്റെ ഭാഗമാണ്. അവിടെ തെളിവിന് പ്രസക്തിയില്ല. തെളിവുള്ള കാര്യം വിശ്വാസമല്ല, അറിവാണ്. ദൈവം ത്രിത്വമാണ് എന്നതിന് എന്താണ് തെളിവ് എന്ന് ചോദിക്കുന്നവർക്ക് ദൈവം ത്രിത്വമല്ല ഏകനാണ് എന്നതിന് എന്തെങ്കിലും തെളിവ് ഹാജരാക്കാനുണ്ടോ?

6. ത്രിത്വത്തെ നിഷേധിക്കുന്ന മുസ്ലിങ്ങൾ പക്ഷേ, അവരുടെ ദൈവാരാധനയുടെ ആചാരങ്ങൾ പലതും മൂന്നുപ്രാവശ്യം ചെയ്യുന്നു. പ്രാർത്ഥനയ്ക്കു മുമ്പ് കൈകൾ മൂന്നുപ്രാവശ്യം കഴുകുന്നു. എന്തിനെയെങ്കിലും ശുദ്ധീകരിക്കാനായി മൂന്നുപ്രാവശ്യം ഓതുന്നു. മക്കയിൽ പോകുമ്പോൾ മൂന്നുപ്രാവശ്യം കല്ലെറിയുന്നു. മൃതദേഹം സംസ്കാരത്തിന് ഒരുക്കുമ്പോൾ മൂന്നുപ്രാവശ്യം കുളിപ്പിക്കുന്നു. ഇങ്ങനെ നിരവധി ആചാരങ്ങൾ അവർ മൂന്നുപ്രാവശ്യം ചെയ്യുന്നുണ്ട്. പുറമേ നിഷേധിക്കുന്നുവെങ്കിലും ത്രിത്വത്തെക്കുറിച്ചുള്ള ചിന്ത ആ മതത്തിൽ അന്തർലീനമാണ് എന്നല്ലേ ഇതിൽ നിന്ന് മനസിലാക്കേണ്ടത്? ദൈവം ഏകൻ മാത്രമായിരുന്നെങ്കിൽ അവനെ സ്തുതിക്കാൻ എല്ലാ ആചാരങ്ങളും ഒരുപ്രാവശ്യം മാത്രം ചെയ്താൽ മതിയാകുമായിരുന്നല്ലോ?

## 09 ത്രിത്വൈകവിശ്വാസം ബഹുദൈവവിശ്വാസമാണോ?

ഇസ്ലാമിസ്റ്റുകൾ പ്രധാനമായും ഉയർത്തുന്ന ഒരു ആരോപണമാ

ണിത്. എന്നാൽ പരിശുദ്ധ ത്രിത്വം ഏകദൈവമാണ്; ഈ ദൈവത്തിൽ മൂന്ന് വ്യക്തികളുണ്ട്; അവർ ഏകമനസ്സോടെ പ്രവർത്തിക്കുന്നു. ബഹുദൈവ വിശ്വാസത്തിൽ പല ദൈവങ്ങളുണ്ട്. അവർ ഓരോരുത്തരും താന്താങ്ങളുടെ ഇഷ്ടപ്രകാരം പ്രവർത്തിക്കുന്നു. ഇവരുടെ പ്രവർത്തനം ചിലപ്പോൾ പരസ്പരവിരുദ്ധമാകാം (ദേവന്മാർ തമ്മിലുള്ള യുദ്ധം യവനപുരാണങ്ങളിലും മറ്റും ഉണ്ടല്ലോ). എന്നാൽ പരിശുദ്ധ ത്രിത്വത്തിന്റെ പ്രവർത്തനത്തിന് ഒരേ ലക്ഷ്യമാണുള്ളത്.

## 10 അവിശ്വാസികളുമായി ത്രിത്വവിഷയത്തിൽ വാദപ്രതിവാദത്തിൽ ഏർപ്പെടുന്നവർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ എന്തെല്ലാം?

ഇപ്രകാരം ചെയ്യുന്നവർ കത്തോലിക്കാ വിശ്വാസസത്യങ്ങൾ കൃത്യമായി മനസിലാക്കിയിരിക്കണം. പരിശുദ്ധ ത്രിത്വം മൂന്ന് വ്യക്തികൾ ഏകസത്തയായിരിക്കുന്നതാണ്. ഇവിടെ പൂർണ്ണതയുള്ള മൂന്ന് വ്യത്യസ്ത വ്യക്തികളുണ്ട്. ചില പ്രൊട്ടസ്റ്റന്റ് വാദപ്രതിവാദകർ മോഡലിസം എന്ന പാഷണ്ഡതയിൽ ഊന്നിനിന്നാണ് ഇസ്ലാമിസ്റ്റുകളുമായി സംവാദം നടത്തുന്നത്. ഒരേ വ്യക്തിതന്നെ മൂന്നുരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതാണ് ത്രിത്വം എന്ന തെറ്റായ ധാരണയാണ് മോഡലിസം. ത്രിത്വം മോഡലിസമല്ല എന്ന് നമ്മൾ വ്യക്തമായി മനസിലാക്കിയിരിക്കണം. ഇത്തരം വാദപ്രതിവാദകരെ കത്തോലിക്കർ ധാരാളമായി ശ്രവിക്കുന്നുണ്ട് എന്നതിനാൽ ത്രിത്വദർശനത്തിലുള്ള ഈ വ്യത്യാസം കൃത്യമായി അറിഞ്ഞിരിക്കണം.

## അദ്ധ്യായം രണ്ട്

# ഈശോമിശിഹാ ദൈവമാണോ?

പരിശുദ്ധ ത്രിത്വമാണ് നമ്മുടെ വിശ്വാസത്തിന്റെ അടിസ്ഥാനം. പരിശുദ്ധ ത്രിത്വത്തെ നമുക്ക് വെളിപ്പെടുത്തിയത് മനുഷ്യനായി അവതരിച്ച ഈശോ മിശിഹായാണ്. ഈശോമിശിഹാ ഒരേസമയം പൂർണ മനുഷ്യനും പൂർണ ദൈവവും ആണ്. ഇത് ഒരു വലിയ വിശ്വാസ വിഷയമാണ്. നമ്മുടെ യുക്തിക്ക് അത് ഗ്രഹിക്കാൻ ഒരുപക്ഷെ ബുദ്ധിമുട്ട് ഉണ്ടായിരിക്കാം. എന്നാൽ അത് സത്യമാണ്. ഈശോയുടെ ജീവിതത്തിന്റെ രഹസ്യങ്ങളെ മനസ്സിലാക്കുമ്പോൾ അത് ഈശോയിലുള്ള വിശ്വാസത്തിൽ ആഴപ്പെടാനും ഈശോയോട് പ്രാർത്ഥിക്കാനും നമ്മെ സഹായിക്കും. ഈശോ പെസഹാ രഹസ്യങ്ങളിലൂടെ കടന്നുപോയി കുരിശിൽ മരിച്ചതും ഉയിർത്തതുമെല്ലാം നമ്മളെ പാപത്തിൽനിന്നു മോചിപ്പിക്കാനാണ്. ഇവവഴിയായി അവൻ നമ്മുടെ രക്ഷ സാധിതമാക്കി. അവന്റെ വ്യക്തിത്വത്തെക്കുറിച്ചുള്ള അറിവ് നമ്മെ വിശ്വാസത്തിൽ ആഴപ്പെടുത്തും.

**11 ഈശോമിശിഹായെക്കുറിച്ച് നാം എന്താണ് വിശ്വസിക്കുന്നത്?**

*ദൈവികയാളുമായുള്ള അവിടുത്തെ ഐക്യത്തിൽ ഈശോ അഭേദ്യമായി സത്യദൈവവും സത്യമനുഷ്യനുമാണ്. ജനിച്ചവനും എന്നാൽ സൃഷ്ടിക്കപ്പെടാത്തവനും പിതാവിനോടുകൂടെ ഏക സത്തയുമായ ദൈവപുത്രനായ അവിടുന്ന്, തന്റെ ദൈവത്വത്തിന് ഭംഗം വരാതെ, സത്യമനുഷ്യനായി, നമ്മുടെ സഹോദരനായി, നമ്മുടെ*

*കർത്താവായി.*

*(കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം സംക്ഷേപം, 87)*

ചുരുക്കത്തിൽ ക്രൈസ്തവരായ നാം ഈശോയെ സത്യദൈവവും സത്യമനുഷ്യനുമായി സ്വീകരിച്ച് ആരാധിക്കുന്നു. എന്നാൽ ഖുറാൻ ഈശോയുടെ ദൈവത്വം നിഷേധിക്കുന്നതിനായി ഈസാ എന്നൊരു വ്യക്തിയെ പ്രവാചകനായി അവതരിപ്പിക്കുന്നുണ്ട്.

## 12 ഈസായെക്കുറിച്ചുള്ള ഇസ്ലാമിക കാഴ്ചപ്പാട് എന്താണ്?

സുവിശേഷങ്ങൾ അവതരിപ്പിക്കുന്ന ഈശോ മിശിഹായ്ക്ക് സമാന്തരമായി ഖുറാൻ ഒരു കഥാപാത്രത്തെ അവതരിപ്പിക്കുന്നുണ്ട്. ഈസ എന്നാണ് അതിന് പേരു നൽകിയിരിക്കുന്നത്. ഈ ഈസ ബൈബിളിലെ ഈശോ തന്നെയാണെന്ന് മുസ്ലിങ്ങൾ അവകാശപ്പെടുന്നു. ചില ക്രിസ്ത്യാനികളെങ്കിലും ഇപ്രകാരം തെറ്റിദ്ധരിക്കുകയും ചെയ്യുന്നു. എന്നാൽ അറബി ബൈബിളിൽ യാസു എന്ന പദമാണ് ഈശോയ്ക്ക് ഉപയോഗിച്ചിരിക്കുന്നത്. ഈശോയും ഈസയും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസം ഈശോ ദൈവവും ദൈവപുത്രനും മനുഷ്യനുമാണ്; എന്നാൽ, ഈസ ഒരു പ്രവാചകൻ മാത്രമാണ് എന്നതാണ്. ഈസ എന്ന കഥാപാത്രത്തെ ഈശോ ആയി അവതരിപ്പിച്ചുകൊണ്ട് ഇസ്ലാം ഈശോയുടെ ദൈവത്വത്തെ നിഷേധിക്കാനാണ് ശ്രമിക്കുന്നത്. ഇസ്ലാമിസ്റ്റുകൾ തങ്ങളുടെ വാദം സ്ഥാപിക്കാനായി ക്രൈസ്തവരോട് നിരന്തരം ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരിക്കുന്നു.

## 13 ഈശോയും ഈസയും ഒരാളാണോ?

അല്ല, ഈശോ ചരിത്രപുരുഷനാണ്. എന്നാൽ, ഈസ ഒരു സാങ്കൽപിക കഥാപാത്രമാണ്. ഈശോ ദൈവമാണ്. മനുഷ്യനായി അവതരിച്ച്, ചരിത്രത്തിൽ ജീവിച്ച്, കുരിശിൽ മരിച്ച്, ഉത്ഥാനം ചെയ്ത് സ്വർഗാരോഹിതനായ ഈശോ വഴി മനുഷ്യർക്ക് പാപമോചനവും രക്ഷയും കൈവന്നു. ഖുറാനിലെ ഈസ ഒരു പ്രവാചക കഥാപാത്രമാണ്. ഈശോയുടെ ജീവിതത്തിൽ സംഭവിച്ചതൊന്നും ഈസയ്ക്ക് സംഭവിച്ചിട്ടില്ല. ഈശോയ്ക്ക് ഖുറാനിലെ ഈസയുമായി ചില സാമ്യങ്ങൾ ആരോപിക്കാൻ സാധിക്കുമെങ്കിലും ഈസ എന്ന കഥാപാത്രത്തെ അവതരിപ്പിച്ചുകൊണ്ട് ഖുറാൻ ക്രൈസ്തവരുടെ അടിസ്ഥാന വിശ്വാസസത്യങ്ങളായ പരിശുദ്ധ ത്രിത്വം, ഈശോയുടെ ദൈവത്വം, മനുഷ്യാവതാരം, കുരിശുമരണം, ഉത്ഥാനം, സ്വർഗാരോ

ഹണം, മനുഷ്യരക്ഷ എന്നിവയെല്ലാം നിഷേധിക്കുകയാണ് ചെയ്യുന്നത്. അതിനാൽ ഈശോയും ഈസയും ഒന്നാണെന്ന് മുസ്ലിങ്ങൾ പ്രഖ്യാപിക്കുന്നുണ്ടെങ്കിലും ക്രൈസ്തവർക്ക് അതൊരിക്കലും അംഗീകരിക്കാൻ സാധിക്കുകയില്ല.

## 14 ഈശോ ദൈവമാണെന്ന് ബൈബിളിൽ എവിടെയെങ്കിലും പറഞ്ഞിട്ടുണ്ടോ?

ഇസ്ലാമിസ്റ്റുകളുടെ ഒരു പ്രധാന ചോദ്യമാണിത്. അതിനാൽ ഈ വിഷയത്തിൽ വ്യക്തമായ ബോധ്യം നമുക്കുണ്ടാകണം.

1. *പിതാവുമായി ഗാഢബന്ധം പുലർത്തുന്ന **ദൈവം തന്നെയായ ഏകജാതനാണ്** അവിടുത്തെ വെളിപ്പെടുത്തിയത്. (യോഹന്നാൻ 1: 18)*

   എന്ന വചനഭാഗം വ്യക്തമായ ഉത്തരമായി നമുക്ക് ചൂണ്ടിക്കാണിക്കാം.

2. ശിഷ്യന്മാർ ഈശോയുടെ ദൈവത്വത്തെ അംഗീകരിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നതായി സുവിശേഷങ്ങളിൽ കാണാം.

   **പത്രോസിന്റെ പ്രഖ്യാപനം**

   *ശിമയോൻ പത്രോസ് പറഞ്ഞു: നീ ജീവനുള്ള **ദൈവത്തിന്റെ പുത്രനായ** മിശിഹായാണ്. (മത്തായി 16: 16)*

   **തോമായുടെ പ്രഖ്യാപനം**

   *തോമാ പറഞ്ഞു: എന്റെ കർത്താവും എന്റെ **ദൈവവും** (യോഹന്നാൻ 20: 28 )*

## 15 ഈശോ ദൈവമാണെന്ന് സ്വയം അവകാശപ്പെട്ടിട്ടുണ്ടോ?

1. **മനുഷ്യാവതാരം, പ്രബോധനങ്ങൾ, അത്ഭുതങ്ങൾ, മരിച്ചവരെ ഉയിർപ്പിക്കൽ, കുരിശുമരണം, ഉത്ഥാനം, സ്വർഗാരോഹണം എന്നിങ്ങനെ മനുഷ്യന് സാധിക്കാത്തതും ദൈവത്തിനു മാത്രം സാധിക്കുന്നതുമായ കാര്യങ്ങൾ ചെയ്താണ് ഈശോ തന്റെ ദൈവത്വം തെളിയിച്ചത്.**

2. **ഈശോ സ്വയം തന്റെ ദൈവത്വം പ്രബോധനങ്ങളിലൂടെ വ്യക്തമാക്കുന്നുമുണ്ട്.**

*അബ്രാഹം ഉണ്ടാകുന്നതിനുമുമ്പ് ഞാൻ **ഉണ്ട്.***
*(യോഹന്നാൻ 8: 58)*

ഇത് ഈശോയുടെ pre-existance അഥവാ മനുഷ്യാവതാരത്തിന് മുമ്പേയുള്ള അസ്തിത്വത്തെ സൂചിപ്പിക്കുന്നു.

*ഞാനും പിതാവും **ഒന്നാണ്.** (യോഹന്നാൻ 10: 30)*

3. യഹൂദർ ഈശോക്കെതിരെ ഉയർത്തിയിരുന്ന ഏറ്റവും വലിയ കുറ്റാരോപണം ഈശോ സ്വയം ദൈവമാണെന്ന് അവകാശപ്പെടുകയും അങ്ങനെ ദൈവദൂഷണം പറയുകയും ചെയ്തു എന്നതായിരുന്നു.

*യഹൂദർ പറഞ്ഞു: ഞങ്ങൾക്കൊരു നിയമമുണ്ട്. ആ നിയമമനുസരിച്ച് ഇവൻ മരിക്കണം. കാരണം, ഇവൻ തന്നെത്തന്നെ **ദൈവപുത്രനാക്കിയിരിക്കുന്നു.***
*(യോഹന്നാൻ 19: 7)*

*ഇതുമൂലം അവനെ വധിക്കാൻ യഹൂദർ കൂടുതലായി പരിശ്രമിച്ചു. കാരണം, അവൻ സാബത്ത് ലംഘിക്കുക മാത്രമല്ല തന്നെത്തന്നെ **ദൈവതുല്യനാക്കിക്കൊണ്ട്** ദൈവത്തെ തന്റെ പിതാവെന്ന് വിളിക്കുകയും ചെയ്തു.*
*(യോഹന്നാൻ 5: 18)*

ഈശോ താൻ ദൈവമാണെന്ന സത്യം ലോകത്തോട് വിളിച്ചുപറഞ്ഞിരുന്നു എന്നതിന്റെ തെളിവാണ് അവിടുത്തേയ്ക്കെതിരായ ഈ കുറ്റാരോപണം. ഈശോയുടെ കുരിശുമരണത്തിന് കാരണം തന്നെ, അവിടുന്ന് സ്വയം ദൈവമാണെന്ന് പ്രസ്താവിച്ചിരുന്നു എന്നതാണ്.

ഈശോയുടെ ദൈവസ്വഭാവം വെളിപ്പെടുത്തുന്ന അനേകം വാക്യങ്ങൾ വിശുദ്ധ ഗ്രന്ഥത്തിൽ നമുക്ക് കാണാൻ കഴിയും. അതിനാൽ ഈശോയുടെ ദൈവത്വം ആർക്കും ബൈബിൾ ഉപയോഗിച്ച് നിഷേധിക്കാൻ സാധിക്കില്ല.

## 16 ഈശോ ചരിത്രപുരുഷനാണോ?

1. ഈശോ ചരിത്രത്തിൽ ജീവിച്ചിരുന്ന വ്യക്തിയാണെന്ന് സുവിശേഷങ്ങൾ സാക്ഷ്യപ്പെടുത്തുന്നു. ഈശോയുടെ കാലഘട്ടത്തിലെ സാമൂഹ്യ-രാഷ്ട്രീയ പശ്ചാത്തലങ്ങൾകൂടി വിവരിച്ചാണ് സുവി

ശേഷങ്ങൾ ഈശോയെക്കുറിച്ച് പറയുന്നത്. സീസർ, ഹേറോദേസ്, പീലാത്തോസ് തുടങ്ങി ചരിത്രത്തിൽ ജീവിച്ചിരുന്ന ഭരണകർത്താക്കളെയും വ്യക്തികളെയും ഈശോയുമായി ബന്ധപ്പെട്ട് നമുക്ക് സുവിശേഷങ്ങളിൽ കാണാം. താഴെക്കൊടുത്തിരിക്കുന്ന വചനഭാഗം ഒരു ഉദാഹരണമാണ്.

*അവൻ **ഹേറോദേസിന്റെ** അധികാരത്തിൽപ്പെട്ടവനാണെന്നറിഞ്ഞപ്പോൾ **പീലാത്തോസ്** അവനെ അവന്റെ അടുത്തേക്ക് അയച്ചു. ആ ദിവസങ്ങളിൽ ഹേറോദേസ് ജറുസലെമിൽ ഉണ്ടായിരുന്നു. (ലൂക്കാ 23: 7)*

## 17 ഈശോ മനുഷ്യനായി അവതരിച്ചോ?

*__വചനം മാംസമായി__ നമ്മുടെയിടയിൽ വസിച്ചു. അവന്റെ മഹത്വം നമ്മൾ ദർശിച്ചു-കൃപയും സത്യവും നിറഞ്ഞതും പിതാവിന്റെ ഏകജാതന്റേതുമായ മഹത്വം.*

*(യോഹന്നാൻ 1: 14)*

സുവിശേഷത്തിലെ ഈശോ മനുഷ്യനായി അവതരിച്ച ദൈവപുത്രനാണെങ്കിൽ ഖുറാനിലെ ഈസയ്ക്ക് മനുഷ്യാവതാരമില്ല. അള്ളാഹുവിന്റെ അത്ഭുതകരമായ ശക്തിയാൽ ഈസ ജനിച്ചുവെന്നും അത്ഭുതങ്ങൾ പ്രവർത്തിച്ചുവെന്നും ഖുറാൻ പറയുന്നുണ്ടെങ്കിലും ഈസ ദൈവമായി മാറുന്നില്ല എന്ന് ഖുറാൻ വാദിക്കുന്നു. (Ref. ഖുറാൻ 5: 116-117)

## 18 ഈശോ കുരിശിൽ മരിച്ചോ?

ഈശോയുടെ കുരിശുമരണത്തെക്കുറിച്ച് സുവിശേഷവിവരണങ്ങൾ, അപ്പസ്തോലന്മാരുടെ സാക്ഷ്യങ്ങൾ, സഭാപ്രബോധനങ്ങൾ, ചരിത്രരേഖകൾ എന്നിവയെല്ലാമുണ്ട്. എങ്കിലും ഇസ്ലാം ഈശോയുടെ കുരിശുമരണത്തെ ശക്തമായി നിഷേധിക്കുകയാണ്. ഖുറാൻ ഈശോയ്ക്ക് പകരം ഈസ എന്ന സാങ്കൽപിക കഥാപാത്രത്തെ അവതരിപ്പിച്ചുകൊണ്ട് കുരിശുമരണവുമായി ബന്ധപ്പെട്ട് ഏതാനും കാൽപനിക കഥകൾ നിർമ്മിച്ചിരിക്കുകയാണ്. നമുക്ക് അവയെ ഒന്നുവിലയിരുത്താം. അതിനുശേഷം ബൈബിളും സഭയും ചരിത്രവും ഈശോയുടെ കുരിശുമരണത്തെക്കുറിച്ച് എന്ത് പഠിപ്പിക്കുന്നുവെന്നും മനസിലാക്കാം.

ഈസനബിയെക്കുറിച്ചും ആ കഥാപാത്രത്തിന്റെ ക്രൂശീകരണത്തെക്കുറിച്ചും എല്ലാ മുസ്ലിം വിഭാഗങ്ങൾക്കും ഒരേ കാഴ്ചപ്പാടല്ല ഉള്ളത്.

അവരുടെ ഇടയിൽ ആശയക്കുഴപ്പങ്ങൾ നിലനിൽക്കുന്നുണ്ട്. ഇക്കാര്യത്തിൽ മുഖ്യധാരാ മുസ്ലിങ്ങൾ അഥവാ മുഹമ്മദിയർക്കുള്ള കാഴ്ചപ്പാട് നമുക്ക് വിശദമായി കാണാം.

### 1. മുഹമ്മദിയ കാഴ്ചപ്പാട്

ഈസയുടെ ജനനത്തെക്കുറിച്ചും ജീവിതത്തെക്കുറിച്ചും അത്ഭുത പ്രവൃത്തികളെക്കുറിച്ചും രണ്ടാം വരവിനെക്കുറിച്ചും ഒക്കെ ഖുറാനിൽ ധാരാളം കഥകളുണ്ട്. പലതും സഭ വിശുദ്ധ ഗ്രന്ഥത്തിൽ ഉൾപ്പെടുത്താത്ത അപ്രമാണിക ഗ്രന്ഥങ്ങളിൽ നിന്ന് എടുത്തിട്ടുള്ളതാണ്. നമ്മൾ ഈ ഭാഗത്ത് പരിശോധിക്കുന്നത് കുരിശുമരണവുമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. അവർ ഈശോയുടെ കുരിശുമരണത്തെ അതിശക്തമായി നിഷേധിക്കുന്നു. ഖുറാൻ ഇപ്രകാരം പറയുന്നു.

> *ദൈവദൂതനായ, മർയമിന്റെ മകൻ മസീഹ് ഈസയെ ഞങ്ങൾ കൊന്നിരിക്കുന്നുവെന്ന് വാദിച്ചതിനാലും. സത്യത്തിലവർ അദ്ദേഹത്തെ **കൊന്നിട്ടില്ല, ക്രൂശിച്ചിട്ടുമില്ല.** അവർ ആശയക്കുഴപ്പത്തിലാവുകയാണുണ്ടായത്. അദ്ദേഹത്തിന്റെ കാര്യത്തിൽ ഭിന്നാഭിപ്രായമുള്ളവർ അതേപ്പറ്റി സംശയത്തിൽ തന്നെയാണ്. കേവലം ഊഹാപോഹത്തെ പിന്തുടരുന്നതല്ലാതെ അവർക്ക് അതേപ്പറ്റി ഒന്നുമറിയില്ല. അവരദ്ദേഹത്തെ **കൊന്നിട്ടില്ല,** ഉറപ്പ്. എന്നാൽ അല്ലാഹു അദ്ദേഹത്തെ തന്നിലേക്കുയർത്തുകയാണുണ്ടായത് അല്ലാഹു പ്രതാപിയും യുക്തിമാനും തന്നെ.*
>
> *(ഖുറാൻ 4: 157-158)*

ഇതുപ്രകാരം, യഹൂദർക്ക് ഈസയെ കുരിശിൽ തറയ്ക്കാൻ സാധിച്ചില്ല. അല്ലാഹു തക്കസമയത്ത് ഇടപെട്ട് അദ്ദേഹത്തെ സ്വർഗ്ഗത്തിലേക്ക് ഉയർത്തുകയാണ് ഉണ്ടായത്. ഇങ്ങനെ ജീവനോടെ ഈസ സ്വർഗ്ഗത്തിൽ പോയതിനാൽ പിന്നീട് വേറൊരു ഉത്ഥാനമോ സ്വർഗ്ഗാരോഹണമോ പ്രസക്തമല്ലല്ലോ. ഈസയെ കുരിശിൽ തറച്ചതായി യഹൂദർക്ക് തോന്നുക മാത്രമാണ് ചെയ്തത് (Apparition) എന്നവാദം യഥാർത്ഥത്തിൽ ആദിമസഭയിൽ ഉരുത്തിരിഞ്ഞ ഒരു പാഷണ്ഡതയാണ്.

### 3. ഈശോയുടെ കുരിശുമരണത്തെക്കുറിച്ച് ബൈബിൾ പഠിപ്പിക്കുന്നത് താഴെ വിവരിക്കുന്നു.

ഈശോയുടെ കുരിശുമരണത്തെക്കുറിച്ച് ബാലിശമായ വാദഗതികൾ മുഹമ്മദിയരും അഹമ്മദിയരും ഉയർത്തുമ്പോൾ ബൈബിൾ

ഇതേക്കുറിച്ച് എന്ത് പഠിപ്പിക്കുന്നു എന്ന് പരിശോധിക്കാം.

> *ഈശോ ഉച്ചത്തിൽ നിലവിളിച്ചുകൊണ്ട് **ജീവൻ വെടിഞ്ഞു.*** *(മത്തായി 27: 50, മർക്കോസ് 15: 37)*

> *ഈശോ ഉച്ചത്തിൽ നിലവിളിച്ചുപറഞ്ഞു: പിതാവേ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു. ഇതുപറഞ്ഞ് അവൻ **ജീവൻ വെടിഞ്ഞു.*** *(യോഹന്നാൻ 23: 46)*

> *ഈശോ വിനാഗിരി സ്വീകരിച്ചിട്ടുപറഞ്ഞു: എല്ലാം പൂർത്തിയായിരിക്കുന്നു. അവൻ തലചായ്ച്ച് **ആത്മാവിനെ സമർപ്പിച്ചു.*** *(യോഹന്നാൻ 19: 30)*

> *എന്നാൽ, പടയാളികളിലൊരുവൻ അവന്റെ പാർശ്വത്തിൽ കുന്തം കൊണ്ട് കുത്തി. ഉടനെ അതിൽ നിന്ന് **രക്തവും വെള്ളവും പുറപ്പെട്ടു.*** *(യോഹന്നാൻ 19: 34)*

> *പാറയിൽ വെട്ടിയുണ്ടാക്കിയ തന്റെ പുതിയ കല്ലറയിൽ **സംസ്കരിച്ചു.** കല്ലറയുടെ വാതിൽക്കൽ ഒരു വലിയ കല്ലുരുട്ടിവച്ചിട്ട് അവൻ പോയി.*
> *(മത്തായി 27: 60, മർക്കോസ് 15: 46, ലൂക്കാ 23: 53, യോഹന്നാൻ 19: 42)*

> *ജീവന്റെ നാഥനെ നിങ്ങൾ **വധിച്ചു.** എന്നാൽ, ദൈവം അവനെ മരിച്ചവരിൽ നിന്ന് **ഉയിർപ്പിച്ചു.** അതിനു ഞങ്ങൾ സാക്ഷികളാണ്.* *(അപ്പ. പ്രവർത്തനങ്ങൾ 3: 15)*

> *നാം ബലഹീനരായിരിക്കേ, നിർണയിക്കപ്പെട്ട സമയത്ത് മിശിഹാ പാപികൾക്കുവേണ്ടി **മരിച്ചു.*** *(റോമാ 5: 6)*

ഇപ്രകാരം നിരവധി വാക്യങ്ങളിലൂടെ ബൈബിൾ ഈശോയുടെ കുരിശുമരണത്തിന് സാക്ഷ്യം വഹിക്കുന്നു.

### 19 ഈശോ മരണശേഷം ഉത്ഥാനം ചെയ്തോ? സ്വർഗാരോഹണം ചെയ്തോ?

സുവിശേഷങ്ങളും അപ്പസ്തോലന്മാരുടെ പ്രവർത്തനഗ്രന്ഥവും ഈശോയുടെ ഉത്ഥാനത്തെക്കുറിച്ചും തുടർന്നുള്ള പ്രത്യക്ഷീകരണങ്ങളെക്കുറിച്ചും സ്വർഗ്ഗാരോഹണത്തെക്കുറിച്ചും വ്യക്തമായി വിവരിക്കുന്നുണ്ട്.

1. **ഉത്ഥിതനായ ഈശോയുടെ പ്രത്യക്ഷീകരണങ്ങൾ**

   a. **മഗ്ദലന മറിയത്തിന് പ്രത്യക്ഷപ്പെടുന്നു** (Ref. യോഹന്നാൻ 20: 11-18)

   b. **ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നു**

   വറുത്തമീൻ ഭക്ഷിക്കുന്നു (Ref. ലൂക്കാ 24: 36-49)

   തോമാശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെടുന്നു (Ref. യോഹന്നാൻ 20: 24-31)

   എമ്മാവൂസിലേയ്ക്ക് പോയ ശിഷ്യന്മാരോടൊത്ത് സഞ്ചരിക്കുന്നു (Ref. ലൂക്കാ 24: 13-34)

   മീൻ പിടിക്കാൻ പോയ ശിഷ്യന്മാർക്ക് പ്രാതലൊരുക്കുന്നു (Ref. യോഹന്നാൻ 21: 1-14)

   ശിഷ്യന്മാർക്ക് പ്രേഷിതദൗത്യം നൽകുന്നു (Ref. മത്തായി 28:16-20)

   പൗലോസ് ശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെടുന്നു (Ref. അപ്പ. പ്രവർത്തനങ്ങൾ 9: 19)

2. **ഈശോ മരിച്ച് മൂന്നാംനാൾ ഉത്ഥാനം ചെയ്ത് നാൽപ്പതാം നാൾ സ്വർഗാരോഹണം ചെയ്യുകയാണ് ഉണ്ടായത്**

   ഈശോ ശിഷ്യന്മാരെ ആശീർവദിച്ചശേഷം സ്വർഗാരോഹണം ചെയ്യുന്നു (Ref. ലൂക്കാ 24: 50-53).

   > *അനുഗ്രഹിച്ചുകൊണ്ടിരിക്കേ അവൻ അവരിൽ നിന്ന് മറയുകയും* ***സ്വർഗത്തിലേക്ക് സംവഹിക്കപ്പെടുകയും ചെയ്തു.***
   >
   > *(ലൂക്കാ 24: 51)*

ഈശോയുടെ കുരിശുമരണം, ഉത്ഥാനം എന്നിവയ്ക്ക് ജീവിച്ചിരിക്കുന്ന ധാരാളം സാക്ഷികളുണ്ടെന്ന് ഈ സാക്ഷികളുടെ കാലഘട്ടത്തിൽ അവരിൽ ചിലരോടുതന്നെ പ്രസ്താവിക്കുന്ന ബൈബിൾ ഭാഗമെന്ന നിലയിൽ എഡി 57-ൽ എഴുതപ്പെട്ട കോറിന്തോസ് ഒന്നാം ലേഖനം 15: 4-8 വളരെ പ്രധാനപ്പെട്ട തെളിവാണ്.

> *മിശിഹാ നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിക്കുകയും*

*സംസ്കരിക്കപ്പെടുകയും എഴുതപ്പെട്ടിരുന്നതുപോലെ മൂന്നാം നാൾ ഉയിർപ്പിക്കപ്പെടുകയും ചെയ്തു. അവൻ കേപ്പായ്ക്കും പിന്നീട് പന്ത്രണ്ടുപേർക്കും പ്രത്യക്ഷനായി. അതിനുശേഷം ഒരുമിച്ച് അഞ്ഞൂറിലധികം സഹോദരർക്ക് പ്രത്യക്ഷനായി. അവരിൽ ഏതാനും പേർ മരിച്ചുപോയി.* ***മിക്കവരും ഇന്നും ജീവിച്ചിരിപ്പുണ്ട്.*** *പിന്നീട് അവൻ യാക്കോബിനും, തുടർന്ന് മറ്റെല്ലാ അപ്പസ്തോലന്മാർക്കും കാണപ്പെട്ടു. ഏറ്റവും ഒടുവിൽ അകാലജാതന് എന്നതു പോലെ എനിക്കും അവിടുന്ന് പ്രത്യക്ഷനായി.*

*(1 കോറിന്തോസ് 15: 4-8)*

ഖുറാനിലെ ഈസ കുരിശിൽ മരിച്ചിട്ടില്ലാത്തതിനാൽ ഉത്ഥാനത്തിന് പ്രസക്തിയില്ല. ഈസയെ, കുരിശിൽ തറയ്ക്കപ്പെട്ട സമയത്ത് അള്ളാഹു നേരിട്ട് സ്വർഗ്ഗത്തിലേക്ക് എടുക്കുകയാണുണ്ടായത് എന്ന വിവരണം ഉള്ളതിനാൽ ഖുറാനിലെ ഈസയ്ക്ക് കുരിശുമരണവും ഉത്ഥാനവും മറ്റൊരു സ്വർഗ്ഗാരോഹണവും ഇല്ല.

## 20 ഈശോയുടെ രണ്ടാമത്തെ ആഗമനം എങ്ങനെയാണ്?

ഈശോ അന്ത്യദിനത്തിൽ വിധിയാളനായി വരുമെന്ന് സുവിശേഷങ്ങളിലും (Ref. മത്തായി 25: 31-46) വെളിപാടിന്റെ പുസ്തകത്തിലും (Ref. വെളിപാട് 19: 1-21) വ്യക്തമായ പ്രതിപാദ്യങ്ങളുണ്ട്. എന്നാൽ ഖുറാനിലെ വിവരണമനുസരിച്ച്, അന്ത്യകാലത്ത് നന്മയുടെ പ്രതിരൂപമായ മഹദിയും തിന്മയുടെ പ്രതിരൂപമായ ദജ്ജാലും (അന്തിക്രിസ്തു) തമ്മിലുള്ള യുദ്ധം നടക്കും; ഇത് ഭീകര രക്തരൂക്ഷിതമായ യുദ്ധമാണ്; ഈ അവസരത്തിൽ ഈസ വന്ന് മഹദിയോട് ചേർന്ന് ദജ്ജാലിനെതിരെ യുദ്ധം ചെയ്യും; യുദ്ധത്തിൽ മഹദി കൊല്ലപ്പെടും; അവസാനം ഈസ ദജ്ജാലിനെ പരാജയപ്പെടുത്തും. ഹദീസുകളിലെ വിവരണമനുസരിച്ച്, ഈസ തുടർന്ന് നാൽപ്പതുവർഷം ഭൂമിയിൽ ഭരണം നടത്തും; ഈസ കുരിശു നശിപ്പിച്ചുകളയുക, പന്നികളെ കൊന്നുകളയുക തുടങ്ങി പലതും ചെയ്യും; യഹൂദരും ക്രിസ്ത്യാനികളും എല്ലാം മുസ്ലിങ്ങളായി മാറും; നാൽപ്പതു വർഷത്തിനു ശേഷം ഈസ സാധാരണ മരണം സംഭവിച്ച് മദീനയിൽ അടക്കപ്പെടും (Ref. ഹദീസ് മുസ്ലിം 155). ഇത്തരത്തിൽ ക്രൈസ്തവവിശ്വാസവുമായി യാതൊരു ബന്ധവുമില്ലാത്ത കാര്യങ്ങളാണ് ഹദീസുകളിൽ വിവരിച്ചിരിക്കുന്നത്.

## 21 ഈശോയിലൂടെ മനുഷ്യരക്ഷ സാധിച്ചോ?

ഈശോയുടെ കുരിശുമരണത്തിലൂടെ മനുഷ്യരക്ഷ സാധിച്ചുവെന്ന് വചനം വ്യക്തമായി പഠിപ്പിക്കുന്നു.

*നമുക്ക് മിശിഹായിൽ പാപമോചനവും അവന്റെ രക്തം വഴി **രക്ഷയും** കൈവന്നിരിക്കുന്നു.*

*(എഫേസൂസ്1: 7)*

*ആകാശത്തിനു കീഴെ മനുഷ്യരുടെയിടയിൽ നമുക്കു **രക്ഷയ്ക്കുവേണ്ടി** മറ്റൊരു നാമവും നൽകപ്പെട്ടിട്ടില്ല.*

*(അപ്പ. പ്രവർത്തനങ്ങൾ 4: 12)*

ഖുറാനിലെ ഈസയ്ക്ക് മനുഷ്യരക്ഷയുമായോ പാപമോചനവുമായോ യാതൊരു ബന്ധവുമില്ല. മാത്രമല്ല ഖുറാന് പാപത്തെക്കുറിച്ച് ബൈബിളിൽ നിന്ന് തികച്ചും വ്യത്യസ്തമായ കാഴ്ചപ്പാടുകളാണുള്ളത്.

ഖുറാനിലെ ഈസയ്ക്ക് ഈശോയുമായി ചില സാമ്യങ്ങൾ ആരോപിക്കാൻ സാധിക്കുമെങ്കിലും ഈസ എന്ന കഥാപാത്രത്തെ അവതരിപ്പിച്ചു കൊണ്ട് ഖുറാൻ ക്രൈസ്തവരുടെ അടിസ്ഥാന വിശ്വാസസത്യങ്ങളായ പരിശുദ്ധ ത്രിത്വം, ഈശോയുടെ ദൈവത്വം, മനുഷ്യാവതാരം, കുരിശുമരണം, ഉത്ഥാനം, സ്വർഗ്ഗാരോഹണം, മനുഷ്യരക്ഷ എന്നിവയെല്ലാം നിഷേധിക്കുകയാണ് ചെയ്യുന്നത്. അതിനാൽ ഈശോയും ഈസയും ഒന്നാണെന്ന് മുഹമ്മദിയർ പ്രഖ്യാപിക്കുന്നുണ്ടെങ്കിലും ക്രൈസ്തവർക്ക് അതൊരിക്കലും അംഗീകരിക്കാൻ സാധിക്കുകയില്ല.

## അദ്ധ്യായം മൂന്ന്

# വിശുദ്ധ ഗ്രന്ഥവും ഖുറാനും അവയിലെ പ്രമേയ ങ്ങളും എങ്ങനെയെല്ലാം വ്യത്യാസപ്പെട്ടിരിക്കുന്നു?

വ്യത്യസ്ത മതങ്ങൾക്ക് വ്യത്യസ്ത മതഗ്രന്ഥങ്ങളുണ്ട്. അവ തമ്മിൽ സാമ്യങ്ങളും വ്യത്യാസങ്ങളുമുണ്ട്. നമ്മൾ ഉപയോഗിക്കുന്ന വിശുദ്ധ ഗ്രന്ഥവും ഇസ്ലാം മതത്തിൽ വിശ്വസിക്കുന്നവർ ഉപയോഗിക്കുന്ന ഖു റാനും തമ്മിൽ വളരെ വ്യത്യാസങ്ങളുണ്ട്. മറ്റു മതങ്ങളുടെയും സെ ക്റ്റുകളുടെയും ചോദ്യങ്ങൾക്ക് മുൻപിൽ പലപ്പോഴും വിശ്വാസികൾ പകച്ചു പോകാറുണ്ട്. അതിനു കാരണം വിശുദ്ധ ഗ്രന്ഥത്തെപ്പറ്റിയുള്ള അറിവില്ലായ്മയാണ്. വിശുദ്ധ ഗ്രന്ഥം എങ്ങനെയാണു ഖുറാനിൽ നിന്നും വ്യത്യാസപ്പെട്ടിരിക്കുന്നത് എന്നുള്ള ഒരു പഠനമാണ് ഈ അധ്യായം. ഈശോയും ഈസായും അബ്രാഹവും ഇബ്രാഹിമും പരിശുദ്ധ മറിയവും ഖുറാനിലെ മർയമും തമ്മിലുള്ള വ്യത്യാസങ്ങൾ അറിഞ്ഞിരിക്കേണ്ടത് ഈ സാഹചര്യത്തിൽ വളരെ അത്യന്താപേക്ഷി തമാണ്. അതിനു സഹായകമാണ് ഈ പാഠം.

### 22 ബൈബിളിനെക്കുറിച്ച് സഭ നമ്മെ പഠിപ്പിക്കുന്നത് എന്ത്?

തന്നെത്തന്നെ മനുഷ്യർക്ക് വെളിപ്പെടുത്തുന്നതിന് ദൈവം അവരോട് മനുഷ്യഭാഷയിൽ സംസാരിച്ചു. ദൈവത്തിന്റെ വചനം മനുഷ്യരുടെ ഭാഷ യിൽ അവതരിപ്പിക്കപ്പെട്ടതാണ് ബൈബിൾ. ദൈവം തന്നെയാണ് വിശുദ്ധ ഗ്രന്ഥത്തിന്റെ കർത്താവ്. അത് പരിശുദ്ധാത്മാവിന്റെ നിവേശനത്താൽ എഴുതപ്പെട്ടു. നമ്മുടെ രക്ഷയ്ക്കാവശ്യമായ സത്യങ്ങൾ വിശുദ്ധ ഗ്രന്ഥം തെറ്റുകൂടാതെ പഠിപ്പിക്കുന്നു. വിശുദ്ധ ഗ്രന്ഥകർത്താക്കളെ ദൈവം പ്രചോ

ദിപ്പിച്ചു. ദൈവം തെരഞ്ഞെടുത്ത അവർ സ്വന്തം ശക്തിയും കഴിവും പൂർണ്ണമായും ഈ ദൗത്യത്തിനായി വിനിയോഗിച്ചു. യഥാർത്ഥ ഗ്രന്ഥകർത്താക്കളെപ്പോലെ അവർ ദൈവം ആഗ്രഹിച്ചവ മാത്രം രേഖപ്പെടുത്തി. (Ref. കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം CCC 105-108)

## 23 ബൈബിൾ വായിക്കേണ്ടത് എങ്ങനെയാണ്?

ബൈബിൾ ദൈവവചനമാണെങ്കിലും മനുഷ്യർ രേഖപ്പെടുത്തിയതാണ്. അത് ആയിരത്തിയഞ്ഞൂറിലധികം (ബിസി 1500–എഡി 100) വർഷങ്ങൾക്കൊണ്ട് അനേക ഗ്രന്ഥകാരന്മാരാൽ രൂപപ്പെട്ടതാണ്. തന്മൂലം ബൈബിൾ കാല, ചരിത്ര, ദേശ, ഭാഷാ സ്വാധീനങ്ങൾക്ക് വിധേയമാണ്. അതിൽ ചരിത്രവിവരണം, കഥ, കവിത, ലേഖനം, അപ്പോകാലിപ്റ്റിക്സ് (വെളിപാട് ഗ്രന്ഥം) തുടങ്ങി നിരവധി സാഹിത്യരൂപങ്ങൾ ഉണ്ട്. അതിനാൽ ബൈബിൾ വാച്യാർത്ഥത്തിൽ മാത്രം ഗ്രഹിക്കുവാൻ പാടില്ല. ഓരോ ഭാഗത്തിന്റെയും പശ്ചാത്തലവും സാഹിത്യരൂപവും മനസിലാക്കി ബൈബിളിന്റെ ആത്യന്തിക സന്ദേശത്തിൽ നിന്ന് വ്യതിചലിക്കാതെ വിശ്വാസത്തോടുകൂടി വേണം വായിക്കാൻ.

ബൈബിൾ എപ്രകാരം വായിക്കണമെന്നതിനെക്കുറിച്ച് സഭ ഇങ്ങനെ പഠിപ്പിക്കുന്നു: വിശുദ്ധ ഗ്രന്ഥം പരിശുദ്ധാത്മാവിന്റെ സഹായത്താലും സഭയുടെ പ്രബോധനാധികാരത്തിന്റെ മാർഗനിർദ്ദേശമനുസരിച്ചും വായിക്കണം. ഇതിന് മൂന്ന് മാനദണ്ഡങ്ങളും സഭ നിർദേശിക്കുന്നു.

1. വിശുദ്ധ ഗ്രന്ഥം മുഴുവന്റെയും ഉള്ളടക്കത്തിലും ഏകതാനതയിലും ശ്രദ്ധിക്കുക: ഒരുഭാഗത്തിന്റെ വ്യാഖ്യാനം ബൈബിൾ മുഴുവനും കൂടി നൽകുന്ന ആശയത്തിന് വിരുദ്ധമാകരുത്.
2. സഭയുടെ സജീവ പാരമ്പര്യമനുസരിച്ച് വിശുദ്ധ ഗ്രന്ഥം വായിക്കുക: സഭ ഇത്രയും കാലം വ്യാഖ്യാനിച്ചതിന് വിരുദ്ധമായ ആശയം സ്വീകരിക്കരുത്.
3. ക്രൈസ്തവവിശ്വാസത്തിന്റെ സാധർമ്യത്തെ ആദരിക്കുക: സഭയുടെ വിശ്വാസസത്യങ്ങൾക്ക് വിരുദ്ധമായി ബൈബിൾ വ്യാഖ്യാനിക്കരുത്.

(Ref. കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം സംക്ഷേപം 18)

ഈ കാര്യങ്ങൾ മനസിലാക്കിയാൽ ബൈബിളിലൂടെ ദൈവം നമുക്ക് നൽകുന്ന സന്ദേശം ശരിയായി ഗ്രഹിക്കാൻ സാധിക്കും.

## 24 ബൈബിൾ തിരുത്തപ്പെട്ടിട്ടുണ്ടോ?

ബൈബിൾ ക്രോഡീകരിക്കപ്പെട്ടതാണെന്നും തിരുത്തപ്പെട്ടിട്ടുണ്ടെന്നും പല പതിപ്പുകൾ തമ്മിൽ വ്യത്യാസങ്ങളുണ്ടെന്നും ചില മുസ്ലീം പണ്ഡിതർ ആരോപിക്കുന്നു. ബൈബിൾ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ട്. 73 പുസ്തകങ്ങൾ സമാഹരിച്ചാണ് ബൈബിൾ രൂപീകരിച്ചത്. എന്നാൽ ബൈബിൾ തിരുത്തപ്പെട്ടിട്ടില്ല. പല വിവർത്തനങ്ങളിലുള്ള ഭാഷാപ്രയോഗങ്ങളിൽ വ്യത്യസ്തതകൾ കടന്നുവന്നിട്ടുണ്ടെങ്കിലും ഹീബ്രു, ഗ്രീക്ക് തുടങ്ങിയ മൂലഭാഷകളിൽ എഴുതപ്പെട്ട ബൈബിളിന്റെ കയ്യെഴുത്തുപ്രതികൾ യാതൊരു വ്യത്യാസവും വരാതെ ഇന്നും നിലനിൽക്കുന്നുണ്ട്. 1946/1947-ൽ ഗലീലി (വെസ്റ്റ് ബാങ്ക്) യിലെ ഖുമ്രാൻ ഗുഹകളിൽ നിന്ന് ബൈബിളിന്റെ, ബിസി മൂന്നാം നൂറ്റാണ്ട് മുതൽ എഡി ഒന്നാം നൂറ്റാണ്ടു വരെ എഴുതപ്പെട്ട അതിപുരാതന കൈയ്യെഴുത്തുപ്രതികൾ (Dead Sea Scrolls) ലഭിച്ചിട്ടുണ്ട്. ഇവ ഹീബ്രു, ഗ്രീക്ക്, അറമായ ഭാഷകളിൽ എഴുതപ്പെട്ട പഴയനിയമഗ്രന്ഥങ്ങളായിരുന്നു. ഇവയും നിലവിൽ ഉപയോഗിച്ചുപോന്നിരുന്ന മൂലഭാഷാ ബൈബിളും തമ്മിൽ വ്യത്യാസങ്ങളൊന്നും ഇല്ല.

## 25 ഇസ്ലാമിസ്റ്റുകൾ ബൈബിൾ വായിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നത് എങ്ങനെയാണ്?

ഇസ്ലാമിസ്റ്റുകൾ ബൈബിൾ വായിക്കുന്നത് വിശ്വാസത്തോടുകൂടിയല്ല; ബൈബിളിൽ നിന്ന് ക്രൈസ്തവവിശ്വാസത്തിന് വിരുദ്ധമായ കാര്യങ്ങൾ എങ്ങനെ കണ്ടുപിടിക്കാം എന്ന ചിന്തയോടെയാണ്. രണ്ടാമതായി അവർ വെറും വാച്യാർത്ഥത്തിലാണ് ബൈബിൾ വായിക്കുന്നത്. അതിന്റെ പശ്ചാത്തലവും മറ്റുകാര്യങ്ങളും പരിഗണിക്കുന്നതേയില്ല. വ്യാഖ്യാനത്തിലെ ഈ വ്യത്യാസം മനസിലാക്കിയെങ്കിലേ ഇസ്ലാമിസ്റ്റുകളുടെ ചോദ്യങ്ങൾക്ക് കൃത്യമായി ഉത്തരം പറയാൻ നമുക്ക് സാധിക്കുകയുള്ളൂ.

## 26 ഖുറാൻ എന്താണ്?

മുസ്ലിങ്ങളുടെ മതഗ്രന്ഥമാണ് ഖുറാൻ. മുഹമ്മദിന് ഇരുപത്തിരണ്ട് വർഷക്കാലം ലഭിച്ച വെളിപാടുകളുടെ സമാഹാരമാണ് ഖുറാൻ എന്ന് പറയപ്പെടുന്നു. ഖുറാന് 114 സൂറകളും (അദ്ധ്യായം) 6236 ആയത്തുകളും (വാക്യങ്ങളും) ഉണ്ട്. ഇത് അറബിഭാഷയിലാണ് എഴുതപ്പെട്ടിരിക്കുന്നത്.

## 27 ബൈബിളും ഖുറാനും തമ്മിൽ എപ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നു?

ബൈബിൾ ആയിരത്തിയഞ്ഞൂറിൽ പരം വർഷങ്ങൾക്കൊണ്ട് അനേകം മനുഷ്യരുടെ പരിശ്രമഫലമായി എഴുതപ്പെട്ട 73 പുസ്തകങ്ങളുടെ സമാഹാരമാണ്. എന്നാൽ ഖുറാൻ ഏതാനും വർഷങ്ങൾകൊണ്ട് എഴുതപ്പെട്ട ഒരൊറ്റ പുസ്തകമാണ്. ബൈബിൾ ദൈവനിവേശനത്താൽ പ്രേരിതരായ മനുഷ്യർ എഴുതിയെന്നാണ് ക്രൈസ്തവവിശ്വാസം. ഖുറാൻ സ്വർഗ്ഗത്തിലുള്ള പുസ്തകം അള്ളാഹുവിനാൽ ഭൂമിയിലേക്ക് ഇറക്കപ്പെട്ട് ലഭിച്ചതാണെന്നാണ് മുസ്ലിങ്ങളുടെ വിശ്വാസം. ഖുറാൻ മനുഷ്യരാരും എഴുതിയതാണെന്ന് മുസ്ലിങ്ങൾ അംഗീകരിക്കുന്നില്ല. ബൈബിളിൽ ദൈവം മാത്രമല്ല സംസാരിക്കുന്നത് അനേകം മനുഷ്യർ സംസാരിക്കുന്നുണ്ട്. ഖുറാനിൽ അള്ളാഹു മാത്രം സംസാരിക്കുന്നു. ബൈബിളിൽ അതിലെ സംഭവങ്ങളുടെ ചരിത്രം കൂടി വിവരിക്കുമ്പോൾ, ഖുറാനിൽ ചരിത്രവിവരണമൊന്നുമില്ല. ബൈബിൾ താരതമ്യേന വളരെ വലുതും അനേക നൂറ്റാണ്ടുകൾകൊണ്ട് രചിക്കപ്പെട്ടതുമാണെങ്കിലും അതിൽ വൈരുദ്ധ്യങ്ങളില്ല. എന്നാൽ, ഖുറാൻ പുതിയനിയമത്തെക്കാൾ ചെറുതും ഏതാനും വർഷങ്ങൾകൊണ്ട് എഴുതപ്പെട്ടതുമാണെങ്കിലും അതിൽ ധാരളം വൈരുദ്ധ്യങ്ങളും ആവർത്തനങ്ങളുമുണ്ട്.

## 28 സ്വർഗ്ഗത്തിലുള്ള ഗ്രന്ഥം ഭൂമിയിലേയ്ക്ക് ഇറക്കപ്പെട്ടതാണ് ഖുറാൻ എന്ന ഇസ്ലാമിക വാദഗതി എങ്ങനെ വിലയിരുത്താം?

ഖുറാൻ സ്വർഗ്ഗത്തിൽ നിന്ന് നേരിട്ട് ഇറക്കപ്പെട്ട ഗ്രന്ഥമാണെന്നും; അതിനാൽ അതിൽ തിരുത്തലുകളില്ലെന്നും; ലോകത്ത് എവിടെയുമുള്ള ഖുറാൻ എടുത്ത് പരിശോധിച്ചാലും ഒരു വ്യത്യാസവും കാണാൻ സാധിക്കില്ല എന്നുമൊക്കെയാണ് ഇസ്ലാമിക വാദം. ബൈബിൾ തിരുത്തപ്പെടുകയും ക്രോഡീകരിക്കപ്പെടുകയും ചെയ്തുവെന്നും അതിനാൽ അത് ദൈവിക ഗ്രന്ഥമല്ലെന്നും ഇസ്ലാമിസ്റ്റുകൾ വാദിക്കുന്നു.

ഖുറാൻ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ട് എന്നതാണ് വസ്തുത. മുഹമ്മദ് ഖുറാനിലെ വാക്യങ്ങൾ പറഞ്ഞതല്ലാതെ ഒന്നും എഴുതിവച്ചിരുന്നില്ല. അദ്ദേഹത്തിന്റെ അനുയായികൾ കുറച്ചുകാര്യങ്ങൾ ഓർമ്മയിൽ സൂക്ഷിക്കുകയും ഏതാനും കാര്യങ്ങൾ മരത്തൊലി, മൃഗത്തോൽ തുടങ്ങിയവയിൽ എഴുതിവയ്ക്കുകയും ചെയ്തിരുന്നു. മുഹമ്മദ് മരിച്ചു, തുടർന്നുള്ള യുദ്ധങ്ങളിൽ അനുയായികളും കൊല്ലപ്പെട്ടുതുടങ്ങി. അതിനാൽ ഈ വാക്യങ്ങൾ നഷ്ടപ്പെട്ടു പോകാതിരിക്കാൻ ഖലീഫ ഉസ്മാൻ അവയെല്ലാം പണ്ഡിതരെക്കൊണ്ട് ക്രോഡീകരിച്ച് ഒരു ഔദ്യോഗിക ഖുറാൻ പ്രസിദ്ധീകരിക്കുകയും ബാക്കി എല്ലാപകർപ്പുകളും തീയിൽ നശിപ്പിച്ചുകളയുകയും

ചെയ്തു. തുടർന്ന് വാക്കുകളുടെ ഉച്ചാരണം ഏകീകരിക്കാനുള്ള ശ്രമങ്ങൾ നടന്നു. ഒരു ഉച്ചാരണം മാത്രം നിലനിർത്തി ബാക്കിയെല്ലാം നിരോധിച്ചു. ഇത്രയെല്ലാം ചെയ്തിട്ടും ഇന്ന് ലോകത്തിലാകമാനമായി 30-ൽ അധികം വ്യത്യസ്ത ഖുറാനുകൾ ഉണ്ട്. 1972-ൽ യമനിൽ നിന്ന് കണ്ടെടുത്ത ഖുറാന്റെ ഏഴാം നൂറ്റാണ്ടിലെ കയ്യെഴുത്തുപ്രതികൾ ഇപ്പോഴത്തെ പ്രമുഖ ഖുറാനുമായി വ്യത്യാസമുള്ളവയാണ്. ഖുറാൻ ക്രോഡീകരണത്തിന്റെ ചരിത്രപരമായ തെളിവുകളും; ഏകീകരിക്കാൻ എത്രകണ്ട് ശ്രമിച്ചിട്ടും അതിൽ ഇന്നും നിലനിൽക്കുന്ന വ്യത്യാസങ്ങളും പരിഗണിക്കുമ്പോൾ ഖുറാൻ സ്വർഗ്ഗത്തിൽ നിന്ന് നേരിട്ട് ഇറക്കപ്പെട്ടതാണെന്ന ഇസ്ലാമിക വാദഗതി നിലനിൽക്കുന്നതല്ല.

## 29 മുസ്ലിങ്ങൾ ഖുറാൻ വായിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നത് എങ്ങനെയാണ്?

ക്രൈസ്തവർക്ക് ബൈബിളിനെക്കുറിച്ചുള്ള കാഴ്ചപ്പാടല്ല മുസ്ലിങ്ങൾക്ക് ഖുറാനെക്കുറിച്ചുള്ളത്. മുസ്ലിങ്ങൾ ഖുറാൻ മനുഷ്യരാൽ എഴുതപ്പെട്ടതാണെന്ന് അംഗീകരിക്കുന്നില്ല; അറബി ഭാഷയിലുള്ള ഖുറാൻ മാത്രമാണ് ഔദ്യോഗികമായി കണക്കാക്കുന്നത്; വിവർത്തനങ്ങളെ അംഗീകരിക്കുന്നില്ല; ഖുറാൻ വായിക്കുന്നതും വ്യാഖ്യാനിക്കുന്നതും വാച്യാർത്ഥത്തിൽ മാത്രമാണ്; ബൈബിളിന്റേതുപോലെ പശ്ചാത്തലമോ സാഹിത്യരൂപമോ ഒന്നുമവിടെ പ്രസക്തമല്ല.

## 30 ഇസ്ലാം ബൈബിളിനെ അംഗീകരിക്കുന്നുണ്ടോ?

ഖുറാൻ ബൈബിളിനെ അംഗീകരിക്കുന്നുണ്ടെന്നാണ് ഇസ്ലാമിക മതപ്രചാരകർ പൊതുവേ പറയാറുള്ളത്. ഇതിന് കാരണമായി അവർ ചൂണ്ടിക്കാട്ടുന്നത് മുസ്ലിങ്ങൾക്ക് നാല് വേദങ്ങൾ ഉണ്ട്. ബൈബിളിലെ പഞ്ചഗ്രന്ഥങ്ങൾ, സങ്കീർത്തനങ്ങൾ, സുവിശേഷങ്ങൾ (തൗറാത്ത്, സബൂർ, ഇഞ്ചീൽ) എന്നിവയാണ് അതിൽ മൂന്നെണ്ണം. നാലാമത്തേത് ഖുറാനും. എന്നാൽ ഖുറാൻ പ്രകാരം അള്ളാഹു ആദ്യ മൂന്നുവേദങ്ങൾ കൃത്യമായി മനുഷ്യർക്കു നൽകിയെങ്കിലും അവർ അത് സ്വീകരിച്ചപ്പോൾ തെറ്റുകൾ സംഭവിച്ചു. കൂടാതെ മനുഷ്യർ അതിൽ ബോധപൂർവം തിരുത്തലുകൾ വരുത്തുകയും ചെയ്തു. അതിനാൽ അവ ഇന്ന് ലഭ്യമായ വിധത്തിൽ മുസ്ലിങ്ങൾക്ക് സ്വീകാര്യമല്ല. അവർ ബൈബിളിനെ അംഗീകരിക്കുന്നില്ല; ഖുറാൻ മാത്രമാണ് അവർക്ക് സ്വീകാര്യം എന്നുചുരുക്കം.

## 31 യാഹ്‌വേയും അള്ളാഹുവും ഒരു ദൈവമാണോ?

ബൈബിളിലൂടെ മനുഷ്യർക്ക് തന്നെത്തന്നെ വെളിപ്പെടുത്തിയ ദൈവ

മാണ് യാഹ്‌വേ. ഖുറാനിൽ വിവരിക്കുന്ന ദൈവമാണ് അള്ളാഹു. രണ്ടും ഒരേ ദൈവമാണെന്നാണ് മുസ്ലിങ്ങളുടെ വാദം. അങ്ങനെയെങ്കിൽ മുസ്ലിങ്ങളോട് അവരുടെ ശഹാദ പ്രാർത്ഥനയായ *ലാ ഇലാഹാ ഇൽ അള്ളാ* (അള്ളാഹുവല്ലാതെ മറ്റൊരു ദൈവമില്ല) എന്നതിനുപകരം *ലാ ഇലാഹാ ഇൽ യാഹ്‌വേ* എന്നുചൊല്ലാൻ തയ്യാറാകുമോയെന്ന് ചോദിക്കാവുന്നതാണ്. രണ്ടുപേരും ഒരു ദൈവമാണെങ്കിൽ എന്തുകൊണ്ട് അവർക്ക് അപ്രകാരം ചൊല്ലിക്കൂടാ?

രണ്ടും ഒരേ ദൈവമല്ല എന്നതാണ് യാഥാർത്ഥ്യം. ക്രൈസ്തവർക്ക് ദൈവം പിതാവാണ്; സ്നേഹമാണ്; ത്രിത്വമാണ്; സ്വയം വെളിപ്പെടുത്തുന്നവനാണ്. എന്നാൽ ഇസ്ലാമിലെ അള്ളാഹു ഇതൊന്നുമല്ല. അവർ അള്ളാഹുവിനെ യജമാനനും അവരെത്തന്നെ അള്ളാഹുവിന്റെ അടിമകളുമായി കാണുന്നു. അള്ളാഹു ഏകനാണ്; അള്ളാഹു അവിശ്വാസികളെ സ്നേഹിക്കുന്നില്ല. ഇപ്രകാരം രണ്ട് വ്യത്യസ്ത സ്വഭാവമുള്ളവർ എങ്ങനെ ഒരു ദൈവമാകും.

## 32 അള്ളാഹു എന്ന വാക്കിന് ദൈവം എന്നാണോ അർത്ഥം?

ദൈവമെന്ന് അർത്ഥം കൽപിക്കാമെങ്കിലും അള്ളാഹു എന്നത് ഒരു മൂർത്തിയുടെ വ്യക്തിനാമമാണ്. ഈ പേരുള്ള ദൈവം ഇസ്ലാമിന് മുമ്പ് തന്നെ അറേബ്യയിൽ ഉണ്ടായിരുന്നു. ഉദാഹരണത്തിന്, ഇസ്ലാം മതസ്ഥാപകൻ മുഹമ്മദിന്റെ പിതാവിന്റെ പേരുതന്നെ അബ്ദുള്ള-അള്ളായുടെ അടിമ-എന്നായിരുന്നു. യഥാർത്ഥത്തിൽ, ദൈവം എന്നർത്ഥം വരുന്ന അറബി വാക്ക് ഇലാഹ് എന്നാണ്. മുസ്ലിങ്ങളുടെ ശഹാദ പ്രാർത്ഥനയായ *ലാ ഇലാഹാ ഇൽ അള്ളാ* (അള്ളാഹുവല്ലാതെ മറ്റൊരു ദൈവമില്ല) തന്നെയാണ് ഇതിന് മികച്ച തെളിവ്. ഇവിടെ അള്ളാഹുവിന്റെ പേര് അതുപോലെയും ദൈവം എന്ന അർത്ഥത്തിൽ *ഇലാഹാ* എന്ന പദവും നമുക്ക് കാണാം. ഖുറാന്റെ മലയാള വിവർത്തനത്തിലും മറ്റ് വിവർത്തനങ്ങളിലും അള്ളാഹു എന്ന പദം പരിഭാഷപ്പെടുത്തിയിട്ടില്ല കാരണം, അത് ഒരു വ്യക്തിയുടെ നാമമാണ്. ദൈവം എന്നതിന്റെ പകരം പദമായിരുന്നെങ്കിൽ അത് പരിഭാഷപ്പെടുത്തുമായിരുന്നു.

## 33 അറബി ബൈബിളിൽ ദൈവത്തെ സൂചിപ്പിക്കാൻ അള്ളാ എന്ന പദം ഉപയോഗിക്കുന്നത് എന്തുകൊണ്ട്?

മധ്യപൂർവ്വേഷ്യയിലെ സാംസ്കാരിക ഭാഷാ പശ്ചാത്തലത്തിൽ രൂപപ്പെട്ട അറബി പരിഭാഷാ ബൈബിളിൽ ദൈവത്തെ സൂചിപ്പിക്കാൻ

അള്ളാ എന്ന പദം ഉപയോഗിക്കുന്നുണ്ട്. എന്നാൽ ഇതുകൊണ്ട് മാത്രം മുസ്ലിങ്ങളുടെ അള്ളാഹു ക്രൈസ്തവരുടെ ദൈവമാകുന്നില്ല. ഇന്ത്യയിലെ സാംസ്കാരിക പശ്ചാത്തലത്തിന്റെ ഭാഗമായി ഹിന്ദി ഭാഷയിലുള്ള ബൈബിളിൽ പരമേശ്വർ എന്ന പദമാണ് ദൈവത്തെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നത്. ഹിന്ദുമതത്തിൽ പരമേശ്വർ എന്ന പദം പരമശിവനെ സൂചിപ്പിക്കുന്നു. അതുകൊണ്ട് ഹിന്ദി ഭാഷ സംസാരിക്കുന്ന ക്രിസ്ത്യാനികളുടെ ദൈവം പരമശിവൻ ആകുന്നില്ലല്ലോ! ഏതെങ്കിലുമൊരു ഹിന്ദുമത വിശ്വാസി അപ്രകാരം ഒരു സംശയമോ അവകാശവാദമോ ഇതുവരെ ഉന്നയിച്ചിട്ടുമില്ല.

ചുരുക്കിപ്പറഞ്ഞാൽ, മുസ്ലിങ്ങൾ അള്ളാഹു എന്ന പദം കൊണ്ട് യഹൂദരുടെയും ക്രൈസ്തവരുടെയും ദൈവത്തെ തന്നെയാണ് ഉദ്ദേശിക്കുന്നതെന്ന് സ്വയം അവകാശപ്പെടുന്നു. അതേസമയം ത്രിത്വവിശ്വാസത്തിന്റെ പേരിൽ അവർ ക്രൈസ്തവരെ ബഹുദൈവവിശ്വാസികളായി കരുതുകയും ചെയ്യുന്നു. എന്നാൽ ക്രൈസ്തവരെ സംബന്ധിച്ച്, ഈശോയിലൂടെ വെളിപ്പെടുത്തപ്പെട്ട സ്നേഹകൂട്ടായ്മയായ പരിശുദ്ധ ത്രിത്വം എന്ന ദൈവം, ഖുറാനിലെ ഏകനായ അള്ളാഹുവിൽ നിന്ന് തികച്ചും വ്യത്യസ്തനാണ്.

## 34 പരിശുദ്ധ കന്യാമറിയവും ഖുറാനിലെ മർയാമും ഒരാളാണോ?

അല്ല, ബൈബിളിലെ മറിയം ചരിത്രത്തിൽ ജീവിച്ചിരുന്ന വ്യക്തിയും ഖുറാനിലെ മർയാം ഒരു സാങ്കൽപിക കഥാപാത്രവുമാണ്. വിശുദ്ധ ഗ്രന്ഥത്തിലും സഭയുടെ പാരമ്പര്യത്തിലും പരിശുദ്ധ കന്യാമറിയം ഏറ്റവും വന്ദനീയായ സ്ത്രീയാണ്. സഭാപാരമ്പര്യത്തിൽ പരിശുദ്ധ മറിയം യോവാക്കിമിന്റെ മകളാണ്. എന്നാൽ ഖുറാനിലെ മർയാം ഇമ്രാന്റെ മകളും അഹറോന്റെ സഹോദരിയുമാണ്. പഴയനിയമത്തിൽ മോശയുടെയും അഹറോന്റെയും സഹോദരിയായ മിറിയാമിനെക്കുറിച്ച് പറയുന്നുണ്ട്. അവരുടെ പിതാവിന്റെ പേര് അമ്രാം എന്നാണ്. ബൈബിളിൽ യൗസേപ്പ് മറിയത്തിന്റെ ഭർത്താവാണെങ്കിൽ ഖുറാനിലെ മർയാമിന് ഭർത്താവില്ല. മാത്രമല്ല സമൂഹം ആ കഥാപാത്രത്തെ അപമാനിക്കുകയും കുറ്റാരോപിതയാക്കുകയും ചെയ്യുന്നു. പരിശുദ്ധ മറിയം നിത്യകന്യകയാണെങ്കിൽ, ഹദീസുകളിൽ പറയുന്നത്, മർയാമിനെ പറുദീസായിൽവച്ച് അള്ളാഹു മുഹമ്മദിന് ഭാര്യയായി നൽകുമെന്നാണ്. (Ref. ഹദീസ് അൽ-സിയൂത്തി 6: 395) ഇപ്രകാരം ക്രൈസ്തവർ ആദരിക്കുകയും മാദ്ധ്യസ്ഥ്യം അപേക്ഷിക്കുകയും ചെയ്യുന്ന പരിശുദ്ധ കന്യാമറിയത്തിൽ നിന്ന് തികച്ചും വ്യത്യസ്തയാണ് ഖുറാനിലെ മർയാം എന്ന കഥാപാത്രം.

## 35 അബ്രാഹവും ഇബ്രാഹിമും ഒരാളാണോ?

അല്ല, അബ്രാഹം മെസപ്പൊട്ടോമിയയിലെ ഊർ എന്ന ദേശത്ത് ജനിച്ച് കാനാൻ ദേശത്ത് ജീവിച്ചു. അബ്രാഹാം, ഇസഹാക്ക്, ഇസ്മായേൽ എന്നിവരുമായി ബന്ധപ്പെട്ട സംഭവങ്ങളെല്ലാം കാനാൻ ദേശത്തും ജറുസലേമുമായി ചേർന്നുകിടക്കുന്ന പ്രദേശങ്ങളിലുമാണ് സംഭവിച്ചിട്ടുള്ളത്. ഹാഗാർ പുറപ്പെട്ടു പോയ മരുഭൂമിയും ദൈവത്തെ കണ്ടുമുട്ടുന്ന *എൽറോയി* എന്ന് പേരിടുന്ന സ്ഥലവും ഇസഹാക്കിനെ ബലിയർപ്പിക്കാൻ കൊണ്ടുപോകുന്ന മോറിയാമലയും എല്ലാം ജറുസലേമിന് സമീപമാണ്. മാത്രമല്ല പിന്നീട് ഇസ്മായിൽ ജീവിക്കുന്നത് പാരാൻ മരുഭൂമിയിലാണ്.

> *അവൻ **പാരാനിലെ** മരുഭൂമിയിൽ പാർത്തു. അവന്റെ അമ്മ **ഈജിപ്തിൽ** നിന്ന് അവനൊരു ഭാര്യയെ തെരഞ്ഞെടുത്തു.* *(ഉൽപത്തി 21: 21)*

ഖുറാനിലെ ഇബ്രാഹിമിന്റെ ജന്മദേശം ആർക്കുമറിയില്ല. ആ കഥാപാത്രവുമായി ബന്ധപ്പെട്ട മെക്ക, കാബാ, ഹാഗാർ ഇസ്മായിലുമായി ഒളിച്ചോടിയതായി ഖുറാൻ പറയുന്ന അറഫാത്ത് മല, ഇസ്മായിലിന് വെള്ളം കൊടുത്തുവെന്ന് പറയപ്പെടുന്ന സംസം കിണർ തുടങ്ങിയവയെല്ലാം കാനാൻ ദേശത്തിന്റെ കിഴക്കുവശത്ത് അറേബ്യൻ പ്രദേശങ്ങളിലാണ്. രണ്ട് വ്യത്യസ്ത ദേശങ്ങളാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. അബ്രാഹം ഇസഹാക്കിനെ ബലിയർപ്പിക്കാൻ കൊണ്ടുപോയപ്പോൾ, ഇബ്രാഹിം ഇസ്മായിലിനെയാണ് ബലിയർപ്പിക്കാൻ കൊണ്ടുപോയത് എന്നാണ് ഇസ്ലാമിക ചിന്താഗതി. എന്നാൽ ഖുറാനിൽ കുട്ടിയുടെ പേര് പറയുന്നില്ല. അബ്രാഹത്തിന്റെ പിതാവിന്റെ പേര് തേരഹ് എന്നും ഇബ്രാഹിമിന്റെ പിതാവിന്റെ പേര് അസർ എന്നുമാണ്. ഈ കാരണങ്ങളാൽ ബൈബിളിലെ അബ്രാഹവും ഖുറാനിലെ ഇബ്രാഹിമും ഒരേയാളല്ലെന്ന് വിലയിരുത്താം.

## 36 ആക്രമണങ്ങളെക്കുറിച്ചുള്ള കാഴ്ചപ്പാടിൽ ബൈബിളും ഖുറാനും എപ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നു?

ഇസ്ലാമിക തീവ്രവാദികളുടെ ആക്രമണങ്ങൾ ലോകം മുഴുവൻ അരങ്ങേറുന്ന ഈ കാലഘട്ടത്തിൽ പൊതുസമൂഹം ജിഹാദിനെക്കുറിച്ചുള്ള ചർച്ചകൾ നടത്തുകയും ഖുറാനിലെയും ഹദീസുകളിലെയും ജിഹാദ് അനുകൂല പ്രസ്താവനകളെയും അവിശ്വാസികളെ വധിക്കണമെന്നുള്ള ആഹ്വാനങ്ങളെയും വിമർശിക്കുകയും ചെയ്യാറുണ്ട്. ഇത്തരം വിമർശന

ങ്ങളെ പ്രതിരോധിക്കുന്നതിനായി ഇസ്ലാമിസ്റ്റ് പണ്ഡിതന്മാർ പലപ്പോഴും, പഴയനിയമത്തിൽ ആക്രമണങ്ങൾ കാണാൻ സാധിക്കും; ദൈവം അവ അനുവദിച്ചുകൊടുത്തിരിക്കുന്നു എന്നൊക്കെ ആരോപിക്കാറുണ്ട്. പഴയ നിയമകാലത്ത് ആക്രമങ്ങൾ നടന്നിട്ടുണ്ട് എന്നുള്ളത് യാഥാർഥ്യമാണ്. അവയിൽ പലതും ഇസ്രായേൽ ജനത്തിന്റെ നിലനിൽപ്പിനും പ്രതിരോധ ത്തിനും വേണ്ടിയായിരുന്നെങ്കിലും കൂട്ടക്കൊലകൾ ഉണ്ടായിട്ടുണ്ട് എന്നത് ചരിത്രത്തിന്റെ ഭാഗമാണ്. എന്നാൽ ബൈബിൾ ആ ചരിത്രം അവതരിപ്പിക്കുന്നുവെന്നല്ലാതെ തുടർന്നും അപ്രകാരം ചെയ്യാൻ ആവ ശ്യപ്പെടുന്നില്ല. സ്വന്തം നിലനിൽപ്പിനുവേണ്ടി ശത്രുക്കളെ നേരിടണമെ ന്നല്ലാതെ അവിശ്വാസികളെ കൊന്നൊടുക്കണം എന്നൊരു കല്പനയോ; എല്ലാക്കാലത്തും ആക്രമണം തുടരുകയും മറ്റുമതങ്ങളെ ഇല്ലാതാക്കാൻ ശ്രമിക്കുകയും വേണം എന്ന തരത്തിലൊരു ആഹ്വാനമോ ബൈബിളിൽ ഒരി ടത്തും കാണാൻ സാധിക്കില്ല. ബൈബിൾ വായിച്ചിട്ട് ആരും ഇതുവരെ ആക്ര മണം നടത്തിയിട്ടില്ല എന്നും ഇനി നടത്തുകയില്ല എന്നുമാണ് ഈ ആരോപണത്തിന് മറുപടിയായി പറയാനുള്ളതാണ്. ബൈബിളിന്റെ ഓരോ ഭാഗത്തുനിന്നും പ്രത്യേകം പ്രത്യേകം ലഭിക്കുന്ന ആശയമല്ല, ബൈബിൾ അതിന്റെ സമഗ്രതയിൽ (മുഴുവൻ ഭാഗവുംകൂടി) നൽകുന്ന സന്ദേശമാണ് വിശ്വാസികൾ സ്വീകരിക്കുന്നത്. വാച്യാർത്ഥത്തിൽ മാത്രം നമ്മൾ ബൈബിൾ മനസിലാക്കാനും പാടില്ല. പുതിയനിയമ ത്തിന്റെ അടിസ്ഥാനത്തിലാണ് പഴയനിയമം വായിക്കേണ്ടത്. അപ്പോൾ നമുക്ക് ലഭിക്കുന്നത് സ്നേഹത്തിന്റെയും സമാധാനത്തിന്റെയും സന്ദേശ മാണ്.

> *നിയമത്തെയോ പ്രവാചകന്മാരെയോ അസാധുവാക്കാ നാണ് ഞാൻ വന്നതെന്ന് നിങ്ങൾ വിചാരിക്കരുത്. അസാധുവാക്കാനല്ല* ***പൂർത്തിയാക്കാനാണ്*** *ഞാൻ വന്നത്.*
> *(മത്തായി 5: 17)*

ഈശോയുടെ ഈ പ്രഖ്യാപനം പഴയനിയമം മാത്രമായി വിശ്വാ സികൾ സ്വീകരിക്കുന്നതിൽ അപൂർണതയുണ്ട് എന്നകാര്യം വ്യക്ത മാക്കുന്നു. പുതിയനിയമത്തിന്റെ സന്ദേശങ്ങൾകൊണ്ട് മാത്രമേ പഴയ നിയമം പൂർത്തിയാകുന്നുള്ളു.

ഖുറാനിൽ ഇപ്രകാരമല്ല ആക്രമണങ്ങളെ അവതരിപ്പിച്ചിരിക്കുന്നത്. മറ്റ് മതവിശ്വാസികളെ നശിപ്പിക്കുന്നതിനും ഇസ്ലാം വ്യാപിപ്പിക്കുന്നതി നുമായി ലോകം മുഴുവൻ ഇസ്ലാമാകുന്നതുവരെ ആക്രമണങ്ങൾ തുടരാ നുള്ള ആഹ്വാനങ്ങൾ ഖുറാനിൽ കാണാം. താഴെ ചേർത്തിരിക്കുന്ന ആയത്തുകൾ ഉദാഹരണങ്ങളാണ്.

*ഏറ്റുമുട്ടുന്നത് എവിടെവച്ചായാലും നിങ്ങളവരെ **വധിക്കുക...** മർദനം കൊലയേക്കാൾ ഭീകരമാണ്.*

*(ഖുറാൻ 2: 191)*

*അങ്ങനെ യുദ്ധം നിഷിദ്ധമായ മാസങ്ങൾ പിന്നിട്ടാൽ ആ **ബഹുദൈവവിശ്വാസികളെ** നിങ്ങൾ എവിടെ കണ്ടാലും **കൊന്നുകളയുക...***

*(ഖുറാൻ 9: 5)*

***വേദക്കാരിൽ*** (ക്രിസ്ത്യാനികൾ, യഹൂദർ...) *അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാത്തവരും... മായ ജനത്തോട് **യുദ്ധം ചെയ്യുക.** അവർ വിധേയരായി കൈയോടെ ജിസ്യ* (മതനികുതി) *നൽകും വരെ.*

*(ഖുറാൻ 9: 29)*

ഇസ്ലാമിസ്റ്റുകൾ ഈ ആഹ്വാനങ്ങളെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനം ചെയ്ത് ഇന്നും ഉപയോഗിക്കുന്നു. ഈ ഖുറാൻ വാക്യങ്ങളൊക്കെ ഇസ്ലാമിന്റെ ആരംഭകാലത്തെ ഉപയോഗത്തിനുവേണ്ടി മാത്രം അള്ളാഹു നൽകിയതാണെന്നും അവ ഈ ആധുനിക കാലഘട്ടത്തിൽ പ്രസക്തമല്ലെന്നും ചില മുസ്ലിം പണ്ഡിതർ സംവാദങ്ങളിൽ പിടിച്ചുനിൽക്കാൻ വേണ്ടി വാദിക്കാറുണ്ടെങ്കിലും യാഥാർത്ഥ്യമതല്ല. കേരളത്തിലെ പ്രഗത്ഭനായ ഇസ്ലാമിക പണ്ഡിതനും ഖുറാൻ വിവർത്തകനും ഗ്രന്ഥകാരനുമായിരുന്ന മുഹമ്മദ് അമാനി മൗലവി (1910-1987) തന്റെ *വിശുദ്ധ ക്വുർആൻ വിവരണം* വാല്യം 1 എന്ന പുസ്തകത്തിൽ പറയുന്നത് ഇപ്രകാരമാണ്. "ക്വുർആനിൽ കാണുന്ന ആക്ഷേപങ്ങൾ, താക്കീതുകൾ മുതലായവയെല്ലാം അന്നത്തെ അതിന്റെ എതിരാളികളായിരുന്നവർക്ക് മാത്രം ബാധകമായതാണെന്ന് ആരും ധരിക്കേണ്ടതില്ല. മുശ്രിക്ക് (ബഹുദൈവ വിശ്വാസി), കാഫിർ (അവിശ്വാസി), മുനാഫിക്ക് (കപടവിശ്വാസി) എന്നിങ്ങനെയുള്ള അതിലെ പ്രയോഗങ്ങളും അവരെ സംബന്ധിച്ച പ്രസ്താവനകളും, അക്കാലത്തുണ്ടായിരുന്നവർക്കെന്നപോലെ, അതിനുശേഷം ലോകാവസാനംവരെ ഉണ്ടാകുന്നവർക്കും ബാധകമാണ്."

ഖുറാനിൽ ഇപ്രകാരം ആക്രമണങ്ങൾ നടത്താൻ പ്രേരിപ്പിക്കുന്ന 26 വാക്യങ്ങൾ ഉണ്ടെന്നാണ് ഷിയാ കേന്ദ്ര വഖഫ് ബോർഡിന്റെ മുൻ ചെയർമാൻ ശ്രീ. വസീം റിസ്വി (മാർച്ച് 29, 2021) പറയുന്നത്. ബൈബിൾ ആക്രമണങ്ങളുടെ ചരിത്രം അവതരിപ്പിക്കുക മാത്രം ചെയ്യുമ്പോൾ, ഖുറാനിൽ വളരെ വ്യക്തമായി ആക്രമണങ്ങൾ (ജിഹാദ്) നടത്താനുള്ള ആഹ്വാനങ്ങൾ കാണാം എന്നാണ് അമാനി മൗലവിയുടെയും വസീം റിസ്വി

യുടെയും അഭിപ്രായത്തിൽ നിന്നും നമ്മൾ മനസിലാക്കേണ്ടത്.

## 37 ബൈബിളിൽ ചില മഹത് വ്യക്തികളുടെ അധാർമ്മികതകൾ വിവരിക്കുന്നത് എന്തുകൊണ്ട്?

ബൈബിളിൽ പഴയനിയമ ഭാഗത്ത് ലോത്ത്, യൂദാ, ദാവീദ്, സോളമൻ എന്നിങ്ങനെ ചില മഹത് വ്യക്തികളുടെ ബലഹീനതകളും വീഴ്ചകളും വിവരിച്ചിട്ടുണ്ട്. എന്നാൽ, ബൈബിൾ അവയെ ഒരിക്കലും ന്യായീകരിക്കുന്നില്ല; അവയിൽ നിന്നും നമുക്ക് ധാർമ്മികപാഠങ്ങൾ പഠിപ്പിച്ചുതരികയാണ് ചെയ്യുന്നത്. ബൈബിൾ അവരെ കുറ്റപ്പെടുത്തിയാണ് സംസാരിക്കന്നത്. ദൈവം അവരോട് കോപിക്കുകയും അവരെ ശിക്ഷിക്കുകയും ചെയ്യുന്നു; അതേസമയം പശ്ചാത്തപിക്കുന്നവരോട് ദൈവം ക്ഷമിക്കുകയും അവരെ രക്ഷിക്കുകയും ചെയ്യുന്നു. ഇവ അശ്ലീലതയല്ല; സത്യസന്ധമായ ധാർമ്മികപാഠങ്ങളും മുന്നറിയിപ്പുകളുമാണ്. ഒരു മനുഷ്യൻ എത്ര ഉന്നതനാണെങ്കിലും അവൻ ബലഹീനനാണെന്നും; അവന്റെ ജീവിതത്തിൽ തെറ്റുകൾ സംഭവിക്കാമെന്നും; പശ്ചാത്തപിച്ച് ദൈവകരുണയിൽ ആശ്രയിച്ചാൽ അവന് രക്ഷപ്രാപിക്കാമെന്നും; പാപത്തിൽ തുടർന്നാൽ അവൻ പൂർണമായി നശിക്കുമെന്നും ഈ വിവരണങ്ങൾ നമ്മെ പഠിപ്പിക്കുന്നു. ബൈബിളിലെ എല്ലാ വിവരണങ്ങളുടെയും ഉദ്ദേശ്യവും ലക്ഷ്യവും ബൈബിളിൽ തന്നെ വ്യക്തമാണ്. ബൈബിൾ വിവരണങ്ങളിലെ സത്യസന്ധതയാണ് ഇതിലൂടെ വെളിവാക്കപ്പെടുന്നത്. ബൈബിളും ഖുറാനും തമ്മിലുള്ള അടിസ്ഥാനപരമായ ഒരു വ്യത്യാസവും ഇതുതന്നെയാണ്.

## 38 സ്വർഗത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് ബൈബിളിലും ഖുറാനിലും എപ്രകാരമാണ്?

ബൈബിൾ പ്രകാരം സ്വർഗ്ഗം ഒരു ആത്മീയയാഥാർത്ഥ്യമാണ്. അവിടെ ആത്മീയവും ദൈവികവുമായ നിത്യാനന്ദമാണുള്ളത്.

> *എന്തെന്നാൽ, മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുമ്പോൾ അവർ **വിവാഹം ചെയ്യുകയോ ചെയ്ത് കൊടുക്കുകയോ ഇല്ല.** മറിച്ച്, അവർ സ്വർഗത്തിലെ ദൂതന്മാരെപ്പോലെയായിരിക്കും.* (മർക്കോസ് 12: 25)

> *ദൈവരാജ്യമെന്നാൽ **ഭക്ഷണവും പാനീയവുമല്ല;** പ്രത്യുത, നീതിയും സമാധാനവും പരിശുദ്ധാത്മാവിലുള്ള സന്തോഷവുമാണ്.* (റോമാ 14: 17)

ക്രിസ്തീയ വിശ്വാസപ്രകാരമുള്ള സ്വർഗ്ഗത്തിൽ ലൈംഗികത, ഭക്ഷണം തുടങ്ങിയ ഭൗതികസുഖങ്ങളല്ല ഉള്ളത്; ദൈവത്തോടൊത്തുള്ള സഹവാസവും ദൈവാരാധനയും ആനന്ദവുമാണ് ഉള്ളത്.

എന്നാൽ, ഖുറാനിലും ഹദീസുകളിലും സ്വർഗ്ഗത്തെ ഭൗതിക സന്തോഷങ്ങൾ ലഭിക്കുന്ന ഒരു സ്ഥലമായിട്ടാണ് കണക്കാക്കുന്നത്. ആഡംബര വസതികളും സ്വാദിഷ്ട ഭക്ഷണപാനീയങ്ങളും മദ്യവും ലൈംഗിക സുഖഭോഗങ്ങളും ആസ്വാദ്യമാകുന്ന ഒരിടമായിട്ടാണ് ഇവ സ്വർഗത്തെ വിഭാവനം ചെയ്തിരിക്കുന്നത്.

> *സംശയം വേണ്ട അന്ന് സ്വർഗ്ഗവാസികൾ ഓരോ പ്രവൃത്തികളിലായി പരമാനന്ദത്തിലായിരിക്കും. അവരും അവരുടെ ഇണകളും സ്വർഗത്തണലുകളിൽ കട്ടിലുകളിൽ ചാരിയിരിക്കുന്നവരായിരിക്കും. അവർക്കവിടെ രുചികരമായ പഴങ്ങളുണ്ട്. അവരാവശ്യപ്പെടുന്നതെന്തും അവിടെ കിട്ടും.* *(ഖുറാൻ 36: 55-57)*

സ്വർഗത്തെക്കുറിച്ച് വിവരിക്കുന്ന നിരവധി വാക്യങ്ങൾ ഖുറാനിലും ഹദീസുകളിലും ഉണ്ട്. (Ref. ഖുറാൻ 4: 13, 18: 31, 37: 41-50, 44: 51-56, 47: 15, 52: 20-25, 55: 46-76, 56: 15-38, 76: 5-21, 78: 31-35, ഹദീസ് ബുഹാരി ബുക്ക് 54: 476, ബുക്ക് 55: 544)

നിത്യജീവിതത്തെക്കുറിച്ചുള്ള വിശ്വാസങ്ങളാണ് ഒരു മനുഷ്യന്റെ ആത്മീയ, ധാർമ്മിക കാഴ്ചപ്പാടുകൾ രൂപപ്പെടുത്തുന്നത്. അവയിൽ സംഭവിക്കുന്ന വികലതകൾ അവന്റെ/അവളുടെ പ്രവർത്തനങ്ങളിൽ പ്രതിഫലിക്കുകയും അതിന്റെ ദുരന്തം പൊതുസമൂഹം മുഴുവൻ അനുഭവിക്കേണ്ടിവരുകയും ചെയ്യുന്നു.

ക്രിസ്തുമതവും മറ്റുമതങ്ങളും തമ്മിലുള്ള സാമ്യങ്ങളെക്കാളുപരി വ്യത്യാസങ്ങളിലാണ് നമ്മൾ ശ്രദ്ധപതിപ്പിക്കേണ്ടത്. അല്ലാത്തപക്ഷം നമ്മുടെ വിശ്വാസജീവിതത്തിലും ധാർമ്മികജീവിതത്തിലും വീഴ്ചകൾ സംഭവിച്ചേക്കാം.

## അദ്ധ്യായം നാല്

# വിവാഹം, സ്ത്രീകൾ – ക്രൈസ്തവ ഇസ്ലാമിക വീക്ഷണങ്ങൾ എപ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നു?

വിവാഹം, സ്ത്രീകൾ എന്നിവയെക്കുറിച്ചുള്ള ക്രൈസ്തവവീക്ഷണവും ഇസ്ലാമികവീക്ഷണവും തമ്മിൽ വളരെയധികം വ്യത്യാസങ്ങൾ ഉണ്ട്. ക്രിസ്തുമതം വിവാഹത്തിന് വളരെ ഉന്നതവും മാന്യവുമായ സ്ഥാനം നൽകുകയും സ്ത്രീയെയും പുരുഷനെയും ഒരുപോലെ ബഹുമാനിക്കുകയും ചെയ്യുമ്പോൾ ഇസ്ലാമികവീക്ഷണം എപ്രകാരമാണ്? താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ നിന്ന് ഇത് വ്യക്തമാകും.

| | ക്രൈസ്തവവീക്ഷണം | ഇസ്ലാമികവീക്ഷണം |
|---|---|---|
| 1 | **വിവാഹം സ്ഥിരമാണ്**, മരണം വരെ നിലനിൽക്കുന്ന ബന്ധമാണ്.<br>*പരസംഗം നിമിത്തമല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവൻ അവളെ വ്യഭിചാരിണിയാക്കുന്നു. ഉപേക്ഷിക്കപ്പെട്ടവളെ പരിഗ്രഹിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു. (മത്തായി 5: 32, മർക്കോസ് 10: 11)*<br>*ദൈവം യോജിപ്പിച്ചത് മനുഷ്യൻ വേർപെടുത്താതിരിക്കട്ടെ. (മത്തായി 19: 6)* | **വിവാഹം താത്കാലികമാണ്**, എപ്പോൾ വേണമെങ്കിലും പുരുഷന്റെ താൽപര്യ പ്രകാരം സ്ത്രീയെ ഉപേക്ഷിക്കാം.<br>*നിങ്ങൾ സ്ത്രീകളെ വിവാഹമോചനം ചെയ്യുകയാണെങ്കിൽ അവർക്ക് ഇദ്ദ തുടങ്ങാനുള്ള അവസരത്തിൽ വിവാഹ മോചനം നടത്തുക. (ഖുറാൻ 65: 1)* |

| | | |
|---|---|---|
| 2 | **വിവാഹം ഒരുസ്ത്രീയും ഒരുപുരുഷനും തമ്മിൽ മാത്രമാണ്.**<br><br>*പുരുഷൻ പിതാവിനെയും മാതാവിനെയും വിട്ട് ഭാര്യയോട് ചേർന്നിരിക്കും; അവർ ഇരുവരും ഏകശരീരമായി ത്തീരും. (ഉൽപത്തി 2: 24, മത്തായി 19: 5, എഫേസോസ് 5: 31)* | **ഒരുപുരുഷന് നാലുസ്ത്രീകളെ ഒരേ സമയം വിവാഹം ചെയ്യാം.**<br><br>*നിങ്ങൾക്കിഷ്ടപ്പെട്ട സ്ത്രീകളിൽ നിന്ന് രണ്ടോ, മൂന്നോ, നാലോ പേരെ വിവാഹം ചെയ്യുക. (ഖുറാൻ 4: 3)*<br><br>പല സ്ത്രീകളുമായുള്ള വിവാഹവും പുരുഷൻ മാത്രം ആഗ്രഹിക്കുമ്പോഴുള്ള വിവാഹമോചനവും ഇവർക്ക് ഇന്ത്യൻ നിയമവ്യവസ്ഥപ്രകാരവും അനുവദനീയമാണ് എന്ന നിയമവശം അറിഞ്ഞിരിക്കണം. ഉപേക്ഷിക്കപ്പെട്ട സ്ത്രീകൾക്ക് നഷ്ടപരിഹാരമോ ജീവനാംശം പോലുമോ കിട്ടില്ല. (1985 - ലെ ഷബാനു കേസ്). ബാക്കി എല്ലാ സ്ത്രീകൾക്കും ലഭിക്കുന്ന ഇന്ത്യൻ നിയമം സിആർപിസി 125 - ാം വകുപ്പിന്റെ സംരക്ഷണം മുസ്ലിം പുരുഷനിൽ നിന്ന് വിവാഹമോചനം നേടിയ സ്ത്രീക്ക് ലഭിക്കില്ല. |
| 3 | **വിവാഹത്തിന് രണ്ട് ലക്ഷ്യങ്ങൾ ഉണ്ട്.**<br><br>സ്നേഹം പങ്കുവയ്ക്കുക, ജീവൻ പകരുക | **വിവാഹത്തിന് നാല് ലക്ഷ്യങ്ങളാണ് ഉള്ളത്.**<br><br>സ്ത്രീയുടെ സ്വത്ത്, സാമൂഹിക നിലവാരം, സൗന്ദര്യം, മതം - ഇവിടെ സ്നേഹത്തിന് സ്ഥാനമില്ല.<br><br>*അബു ഹുറൈറ വിവരിക്കുന്നു. അള്ളായുടെ പ്രവാചകൻ പറയുന്നു. "ഒരു സ്ത്രീയെ വിവാഹം കഴിക്കേണ്ടത് നാല് കാരണങ്ങൾക്കൊണ്ടായിരിക്കണം. അവളുടെ സ്വത്ത്, അവളുടെ സാമൂഹികപദവി, അവളുടെ സൗന്ദര്യം, അവളുടെ മതം..." (ഹദീസ് മുസ്ലിം 3457)* |

| | | |
|---|---|---|
| 4 | **ഭാര്യയ്ക്കും ഭർത്താവിനും തുല്യ അധികാരാവകാശങ്ങൾ**<br>*ഭാര്യയുടെ ശരീരത്തിന്മേൽ അവൾക്കല്ല അധികാരം, ഭർത്താവിനാണ്; അതുപോലെതന്നെ, ഭർത്താവിന്റെ ശരീരത്തിന്മേൽ അവനല്ല, ഭാര്യയ്ക്കാണ് അധികാരം. (1 കോറി 7: 4)* | **പുരുഷനു മാത്രം അധികാരം, സ്ത്രീക്ക് അധികാരവും സ്വാതന്ത്ര്യവുമില്ല**<br>*അബു ഹുറൈറ വിവരിക്കുന്നു. അള്ളായുടെ പ്രവാചകൻ പറഞ്ഞു; "ഭർത്താവ് തന്റെ ഭാര്യയെ (ലൈംഗികബന്ധത്തിനായി) കിടപ്പറയിലേയ്ക്ക് വിളിക്കുമ്പോൾ അവൾ നിരസിക്കുകയും ആ രാത്രിയിൽ അവന് കോപത്തോടുകൂടി ഉറങ്ങുകയും ചെയ്യേണ്ടിവന്നാൽ, ദൈവദൂതന്മാർ അവളെ നേരം പുലരുവോളം ശപിച്ചുകൊണ്ടിരിക്കും". (ഹദീസ് ബുഹാരി വോളിയം 4, ബുക്ക് 54: 460)*<br>പുരുഷൻ ഇച്ഛിക്കുമ്പോൾ സ്ത്രീ നിർബന്ധമായും വഴങ്ങിക്കൊടുക്കണം. അല്ലാതെ അവൾക്ക് മറ്റുവഴികൾ ഒന്നുമില്ല. ദൈവദൂതന്മാരുടെ ശാപം ലഭിക്കും. |
| 5 | **ഒരുതരത്തിൽ ഉള്ള വിവാഹം മാത്രം**<br>കൗദാശികമായി നടക്കുന്നതും മരണം വരെ നിലനിൽക്കുന്നതുമായ ഒരു വിവാഹം മാത്രമാണ് സഭയിൽ ഉള്ളത്.<br>വിവാഹം സ്ത്രീയുടെ ഇഷ്ടവും പൂർണ്ണ സമ്മതവും അറിഞ്ഞതിനുശേഷം മാത്രമാണ് നടത്തപ്പെടുന്നത്. | **പലതരത്തിലുള്ള വിവാഹമുണ്ട്**<br>**നിക്കാഹ്–** സാധാരണ വിവാഹത്തിന് സമാനമെന്ന് വേണമെങ്കിൽ വിളിക്കാവുന്ന പ്രക്രിയ. മരണം കൊണ്ടോ, തലാക് അഥവാ മൊഴിചൊല്ലൽ കൊണ്ടോ ഇത് അവസാനിക്കുന്നു. നിക്കാഹിൽ സ്ത്രീക്ക് സ്ഥാനമൊന്നുമില്ല. സ്ത്രീയുടെ പിതാവോ, സഹോദരനോ, അമ്മാവനോ പുരുഷനുമായി നടത്തുന്ന ഉടമ്പടി മാത്രമാണ് ഇത്.<br>**നിക്കാഹ് ഹലാല–** ഒരു ഭർത്താവ് മൊഴി ചൊല്ലിയ ഭാര്യയെ അയാൾക്ക് വീണ്ടും വിവാഹം ചെയ്യണമെങ്കിൽ മറ്റൊരാൾ അവളെ താത്കാലികമായി വിവാഹം ചെയ്ത് ദാമ്പത്യബന്ധത്തിന് ശേഷം ഉപേക്ഷിക്കണം. ഈ താൽക്കാലിക വിവാഹത്തെ നിക്കാഹ് ഹലാല എന്നു പറയുന്നു. |

| | | |
|---|---|---|
| | | **മുത്ത് ആ കല്യാണം–** ഒരു സ്ത്രീയെ ഒരു നിശ്ചിത കാലത്തേക്ക് വിവാഹം കഴിക്കുന്നു (ഉദാ. ഒരു മാസം) ഈ കാലാവധി കഴിയുമ്പോൾ തലാക്ക് ചൊല്ലാതെ തന്നെ വിവാഹം അവസാനിക്കുന്നു. സ്ത്രീക്ക് എന്തെങ്കിലും പ്രതിഫലം നൽകി പറഞ്ഞുവിടുന്നു. <br> **അടിമസ്ത്രീകളുമായുള്ള ബന്ധം–** ഇതിന് വിവാഹമൊന്നും ആവശ്യമില്ല. (Ref. ഖുറാൻ 23: 6) <br> **യുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെടുന്ന സ്ത്രീകളുമായിട്ടുള്ള ബന്ധം അനുവദനീയമാണ്.** (Ref. ഖുറാൻ 4: 24, ഖുറാൻ 33: 50) |
| 6 | **സ്ത്രീയും പുരുഷനും തുല്യരാണ്.** <br> *പുരുഷനെന്നോ സ്ത്രീയെന്നോ വ്യത്യാസമില്ല; നിങ്ങളെല്ലാവരും ഈശോ മിശിഹായിൽ ഒന്നാണ്. (ഗലാത്തിയ 3: 28)* | **സ്ത്രീക്ക് പുരുഷന്റെ പകുതി പ്രാധാന്യം മാത്രമാണ് ഉള്ളത്.** <br> സ്ത്രീക്ക് പുരുഷന്റെ പകുതി ഓഹരിക്കുമാത്രമേ അവകാശമുള്ളൂ. (Ref. ഖുറാൻ 4: 11) <br> **സ്ത്രീയുടെ സാക്ഷ്യത്തിന് പുരുഷന്റെ സാക്ഷ്യത്തിന്റെ പകുതി വിലയാണ് ഉള്ളത്.** <br> *രണ്ട് പുരുഷന്മാരില്ലെങ്കിൽ നിങ്ങൾക്കിഷ്ടമുള്ള ഒരു പുരുഷനും രണ്ട് സ്ത്രീകളും സാക്ഷികളായുണ്ടാവണം. (ഖുറാൻ 2: 282)* <br> **സ്ത്രീക്ക് വളരെ താഴ്ന്ന സ്ഥാനമാണ് ഉള്ളത്.** <br> മുഹമ്മദിന്റെ ഭാര്യയായ ആയിഷ മുഹമ്മദിനോട് പരാതി പറഞ്ഞു. *"നീ ഞങ്ങൾ സ്ത്രീകളെ കഴുതയോടും പട്ടിയോടും താദാത്മ്യപ്പെടുത്തിയല്ലോ" (ഹദീസ് ബുഹാരി 514)* |

| | | |
|---|---|---|
| 7 | **സ്ത്രീ ജീവന്റെ കൃപയ്ക്ക് കൂട്ടവകാശിനിയാണ്.**<br>*ജീവദായകമായ കൃപയ്ക്ക് തുല്യ അവകാശിനിയെന്നനിലയിൽ അവളോട് ബഹുമാനം കാണിക്കുവിൻ. (1 പത്രോസ് 3: 7)* | **സ്ത്രീ ഒരു ഉപഭോഗവസ്തുവാണ്.**<br>*നിങ്ങളുടെ സ്ത്രീകൾ നിങ്ങളുടെ കൃഷിയിടമാകുന്നു. (ഖുറാൻ 2: 223)* |
| 8 | **ഭാര്യയെ സ്നേഹിക്കണം (അഗാപ്പേ – ദൈവികമായ സ്നേഹം).**<br>*ഭർത്താക്കന്മാർ ഭാര്യമാരെ സ്വന്തം ശരീരത്തെ എന്നപോലെ സ്നേഹിക്കണം. ഭാര്യയെ സ്നേഹിക്കുന്നവൻ തന്നെത്തന്നെയാണ് സ്നേഹിക്കുന്നത്. (എഫേസോസ് 5: 28)*<br>*ഭർത്താക്കന്മാരേ, മിശിഹാ സഭയെ സ്നേഹിക്കുകയും അവളെ വിശുദ്ധീകരിക്കാൻ വേണ്ടി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തതുപോലെ നിങ്ങൾ ഭാര്യമാരെ സ്നേഹിക്കണം. (എഫേസോസ് 5: 25)*<br>**അഗാപ്പേ –** ഈശോ സഭയെ സ്നേഹിച്ചതുപോലെ ദൈവികമായ തലത്തിലുള്ള സ്നേഹം കൊണ്ട് ഭർത്താവ് ഭാര്യയെ സ്നേഹിക്കണം.<br>*ഭർത്താക്കന്മാരേ, നിങ്ങൾ ഭാര്യമാരെ സ്നേഹിക്കുവിൻ. അവരോട് നിർദയമായി പെരുമാറരുത്. (കൊളോസോസ് 3: 19)* | **ഭാര്യയെ മർദിക്കാം, ഉപേക്ഷിക്കാം.**<br>**മർദിക്കൽ**<br>*സ്ത്രീ അനുസരണക്കേട് കാണിക്കുമെന്ന് നിങ്ങളാശങ്കിക്കുന്നുവെങ്കിൽ അവളെ..... അടിക്കുകയും ചെയ്യുക. (ഖുറാൻ 4: 34)*<br>**ഉപേക്ഷിക്കൽ**<br>*നിങ്ങൾ സ്ത്രീകളെ വിവാഹമോചനം ചെയ്യുകയാണെങ്കിൽ അവർക്ക് ഇദ തുടങ്ങാനുള്ള അവസരത്തിൽ വിവാഹമോചനം നടത്തുക. (ഖുറാൻ 65: 1)*<br>[ഇദ - Waiting period, വിവാഹമോചനം ലഭിച്ച ഒരു മുസ്ലിം സ്ത്രീക്ക് മൂന്ന് ചാന്ദ്രമാസങ്ങൾക്ക് (89 ദിവസം) ശേഷമേ അടുത്ത വിവാഹം നടത്താൻ അനുവാദമുള്ളൂ. അവൾ ഗർഭിണിയല്ലെന്ന് ഉറപ്പാക്കാനുള്ള ഈ കാലയളവാണ് 'ഇദ്' എന്നറിയപ്പെടുന്നത് ]. |
| 9 | **സ്ത്രീ ഭർത്താവിന്റെ ഏക ഭാര്യയാണ്.**<br>*പുരുഷൻ പിതാവിനെയും മാതാവിനെയും വിട്ട് ഭാര്യയോട് ചേർന്നിരിക്കും; അവർ ഇരുവരും ഏകശരീരമായിത്തീരും. (ഉൽപത്തി 2: 24. മത്തായി 19: 5. എഫേസോസ് 5: 31)* | **സ്ത്രീ ഭർത്താവിന്റെ പല ഭാര്യമാരിൽ ഒരാളാണ്.**<br>*നിങ്ങൾക്കിഷ്ടപ്പെട്ട സ്ത്രീകളിൽ നിന്ന് രണ്ടോ, മൂന്നോ, നാലോ പേരെ വിവാഹം ചെയ്യുക. (ഖുറാൻ 4: 3)* |

| | | |
|---|---|---|
| 10 | **ഭാര്യയെ ബഹുമാനിച്ചില്ലെങ്കിൽ ഭർത്താവിന്റെ പ്രാർത്ഥനപോലും മുടങ്ങും.**<br>*ജീവദായകമായ കൃപയ്ക്ക് തുല്യ അവകാശിനിയെന്നനിലയിൽ അവളോട് ബഹുമാനം കാണിക്കുവിൻ. ഇത് നിങ്ങളുടെ പ്രാർഥനയ്ക്ക് തടസമുണ്ടാകാതിരിക്കാൻ വേണ്ടിയാണ്. (1 പത്രോസ് 3: 7)* | **സ്ത്രീയെ കണ്ടാൽ പ്രാർത്ഥന മുടങ്ങും.**<br>*അബു ഹുറൈറ വിവരിക്കുന്നു. അള്ളായുടെ പ്രവാചകൻ പറഞ്ഞു; "സ്ത്രീ, കഴുത, പട്ടി എന്നിവ പ്രാർത്ഥന മുടക്കുന്നു". (ഹദീസ് മുസ്ലിം 511)* |
| 11 | **സ്വർഗ്ഗത്തിൽ സ്ത്രീക്ക് മഹത്വപൂർണ്ണമായ സ്ഥാനമാണുള്ളത്.**<br>*സ്വർഗത്തിൽ വലിയ ഒരടയാളം കാണപ്പെട്ടു: സൂര്യനെ ഉടയാടയാക്കിയ ഒരു സ്ത്രീ. അവളുടെ പാദങ്ങൾക്കടിയിൽ ചന്ദ്രൻ. ശിരസ്സിൽ പന്ത്രണ്ട് നക്ഷത്രങ്ങൾ കൊണ്ടുള്ള കിരീടം. (വെളിപാട് 12: 1)* | **നരകത്തിൽ പോകുന്നതിൽ ബഹുഭൂരിപക്ഷവും സ്ത്രീകളാണ്.**<br>*ഇമ്രാൻ ഇബിൻ ഹുസൈൻ ഇപ്രകാരം വിവരിക്കുന്നു. നബി പറഞ്ഞു; "... ഞാൻ നരകത്തിലേക്ക് നോക്കി അവിടെയുള്ള ഭൂരിപക്ഷം ജനങ്ങളും സ്ത്രീകളാണെന്ന് ഞാൻ കണ്ടു." (ഹദീസ്. ബുഹാരി 3241, ഹദീസ് മുസ്ലിം 2737)* |
| 12 | **തന്റെ പെൺമക്കളെക്കുറിച്ച് കരുതലുള്ള സ്നേഹനിധിയായ ഒരു പിതാവ് എഴുതിയ പുസ്തകമാണ് ബൈബിൾ.** | **................ തനിയെ പൂരിപ്പിക്കാവുന്നതാണ്.** |

ക്രിസ്തുമതം സ്ത്രീകളെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു; വിവാഹത്തെ മരണം വരെ നിലനിൽക്കുന്ന ശ്രേഷ്ഠ ബന്ധമായി കരുതുന്നു. എന്നാൽ, നമ്മുടെ സഹോദരമതമെന്ന് അവകാശപ്പെടുന്നവരിൽ ചിലർ മതപ്രമാണ വ്യാഖ്യാനങ്ങൾ ഉപയോഗിച്ച് പുരുഷന് സർവ്വസ്വാതന്ത്ര്യം അനുവദിക്കുകയും; സ്ത്രീക്ക് അത് നിഷേധിക്കുകയും ചെയ്യുന്നു. ജീവനാംശം പോലും ലഭിക്കാൻ അർഹതയില്ലാതെ എപ്പോൾ വേണമെങ്കിലും ഭർത്താവിനാൽ ഉപേക്ഷിക്കപ്പെടാമെന്ന അവസ്ഥ, സ്ത്രീകളുടെ സുരക്ഷിതത്വം ഇല്ലാതാക്കുകയും; അവളെ പുരുഷന്റെ അടിമയായി നിലനിൽക്കാൻ നിർബന്ധിക്കുകയും; കുട്ടികളുടെ ഭാവി ഇരുളടഞ്ഞതാക്കി തീർക്കുകയും ചെയ്യുന്നു. ഇതൊക്കെ വ്യക്തമായി മനസിലാക്കുന്ന ഏത് സത്രീ/പെൺകുട്ടിക്കാണ് ക്രൈസ്തവവിശ്വാസമാകുന്ന സ്നേഹപിതാവിന്റെ മടിത്തട്ട് ഉപേക്ഷിച്ച് ഇസ്ലാമിസ്റ്റുകൾക്കൊപ്പം പോകാൻ സാധിക്കുക!

## അദ്ധ്യായം അഞ്ച്

# ക്രൈസ്തവർക്ക് നേർക്കുണ്ടായ ഇസ്ലാമിക അധിനിവേശങ്ങൾ വിവരിക്കാമോ?

ഇസ്ലാമിന്റെ ആവിർഭാവം മുതൽ തന്നെ ക്രൈസ്തവർക്കും യഹൂദർക്കും മറ്റുമതവിശ്വാസികൾക്കും നേരെ അക്രമങ്ങളും അധിനിവേശങ്ങളും ഉണ്ടായിട്ടുണ്ട്.

### 39 ക്രിസ്ത്യാനികളെ ആക്രമിക്കാൻ ഖുറാൻ നിർദേശിക്കുന്നുണ്ടോ?

> ***വേദക്കാരിൽ*** *അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാത്തവരും അല്ലാഹുവും അവന്റെ ദൂതനും വിലക്കിയത് നിഷിദ്ധമായി ഗണിക്കാത്തവരും സത്യമതത്തെ ജീവിത വ്യവസ്ഥയായി സ്വീകരിക്കാത്തവരുമായ ജനത്തോട്* ***യുദ്ധംചെയ്യുക.*** *അവർ വിധേയരായി കൈയോടെ ജിസ്യ നൽകുംവരെ.* *(ഖുറാൻ 9: 29)*

ഖുറാനിൽ വേദക്കാർ എന്ന് ഉദ്ദേശിക്കുന്നത് യഹൂദരെയും ക്രിസ്ത്യാനികളെയുമാണ്. ജിസ്യ എന്നാൽ ഇസ്ലാമിക രാഷ്ട്രങ്ങളിൽ മറ്റ് മത വിശ്വാസികൾ നൽകേണ്ട ഭാരിച്ച മതനികുതിയാണ്.

### 40 അറേബ്യൻ ക്രൈസ്തവർക്ക് എന്ത് സംഭവിച്ചു?

മുഹമ്മദിന്റെ കാലം മുതലേ ക്രൈസ്തവർക്കുനേരെ ആക്രമണങ്ങൾ ഉണ്ടായിട്ടുണ്ട്. ആദ്യം കീഴടക്കിയ മദീന പ്രദേശത്ത് ക്രിസ്ത്യാനികളും യഹൂദരുമായി മുഹമ്മദ് ശത്രുതയിലായിരുന്നു എന്നതിന്റെ തെളിവാണ് മദീനയിൽ വച്ച് ഉരുവിട്ട, ഖുറാനിലെ ആയത്തുകൾ (വാക്യങ്ങൾ). അതിൽ തികഞ്ഞ വിരോധത്തോടെയാണ് ക്രിസ്ത്യാനികളെയും യഹൂദരെയും

കുറിച്ച് സംസാരിക്കുന്നത്. ഇസ്ലാമിന്റെ ആവിർഭാവകാലത്ത് (എഡി 610) അറേബ്യയിൽ അനേകലക്ഷം ക്രിസ്ത്യാനികൾ ഉണ്ടായിരുന്നുവെന്നാണ് മുസ്ലിം പണ്ഡിതന്മാർ തന്നെ പറയുന്നത്. ഇന്ന് ആ ഭൂപ്രദേശത്ത് എത്ര ക്രൈസ്തവർ അവശേഷിക്കുന്നുവെന്ന് ഊഹിക്കാമല്ലോ! അവർക്ക് എന്തു സംഭവിച്ചു എന്നറിയണമെങ്കിൽ സമീപകാലത്ത് ഐഎസ് ഭീകരർ എന്താണ് ചെയ്തതെന്ന് മാത്രം ചിന്തിച്ചാൽ മതി.

## 41 ഇസ്ലാമിക അധിനിവേശങ്ങളുടെ ചരിത്രം വിവരിക്കാമോ?

മുഹമ്മദിന്റെ പ്രതാപകാലത്തുതന്നെ (എഡി 630-632) മുസ്ലിങ്ങൾ അറേബ്യയുടെയും തെക്കൻ പാലസ്തീനയുടെയും പലഭാഗങ്ങളും പിടിച്ചടക്കി. പിന്നീടുവന്ന ഖലീഫമാരുടെ കാലത്തും ആക്രമണങ്ങൾ തുടർന്നു. ഖലീഫ ഉമർ (ഭരണകാലം എഡി 634-644) ആക്രമണങ്ങൾ അറേബ്യക്ക് പുറത്തേക്ക് വ്യാപിപ്പിച്ചു. പാലസ്തീന, സിറിയ, ഈജിപ്ത്, പേർഷ്യ എന്നീ രാജ്യങ്ങളും ക്രിസ്ത്യൻ കേന്ദ്രങ്ങളായിരുന്ന അന്ത്യോക്യ, അലക്സാണ്ട്രിയ, ജറുസലേം, ഈശോയുടെ ജന്മ-കർമ്മഭൂമികയായ വിശുദ്ധനാട് എന്നിവയും ഉമർ കീഴടക്കി. അടുത്ത ഖലീഫയായ ഉസ്മാൻ (ഭരണകാലം എഡി 644-656) അർമേനിയ, സൈപ്രസ് എന്നീ ദേശങ്ങളും പിന്നീടുള്ള ഖലീഫമാർ ശക്തമായ ക്രൈസ്തവ സാമ്രാജ്യമായ ബൈസന്റൈൻ (ഇന്നത്തെ ടർക്കി) ഉൾപ്പെടെ എഡി 1453-ൽ കീഴടക്കി സ്പെയിൻ വരെയെത്തി. ഇതിനെതിരായി കുരിശുയുദ്ധങ്ങൾ (എഡി 1095-1291) നടന്നെങ്കിലും കാര്യമായി വിജയിച്ചില്ല. എഡി 1492-ൽ സ്പെയിൻ ആണ് യൂറോപ്പിൽ ഇസ്ലാമിക മുന്നേറ്റങ്ങൾക്ക് അന്ത്യം കുറിക്കുന്നത്. ഇസ്ലാമിക അധിനിവേശത്തിനെതിരായി സ്പെയിനും പോർട്ടുഗലും എട്ടാം നൂറ്റാണ്ടു മുതൽ നടത്തിവന്ന പോരാട്ടങ്ങളാണ് പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടെ വിജയത്തിലെത്തുന്നത്. തുടർന്ന് യൂറോപ്യൻ കോളനിവൽക്കരണത്തിന്റെ കാലഘട്ടമായിരുന്നു. ഈ സമയത്ത് ക്രൈസ്തവ രാജ്യങ്ങളുടെ മുന്നേറ്റങ്ങൾ ലോകത്തിൽ നടന്നതിനാൽ ഇസ്ലാമിക അധിനിവേശങ്ങൾക്ക് താൽക്കാലിക വിരാമമായി. പിന്നീട് ലോകമഹായുദ്ധങ്ങളുടെ കാലം മുതലാണ് അവ പുനരാരംഭിക്കുന്നത്. എന്നിരുന്നാലും കോളനിവൽക്കരണത്തിന്റെ കാലയളവിലും ഇസ്ലാമികരാജ്യങ്ങളിലെ ക്രിസ്ത്യാനികളും മറ്റുമതക്കാരും പീഡനങ്ങൾ അനുഭവിച്ചുപോന്നു.

## 42 ഇസ്ലാമിക അധിനിവേശ പ്രദേശങ്ങളിലുണ്ടായിരുന്ന ക്രൈസ്തവരുടെ സ്ഥിതിയെന്തായിരുന്നു?

ഇസ്ലാമിക അധിനിവേശ പ്രദേശങ്ങളിലുണ്ടായിരുന്ന ക്രൈസ്തവർക്ക്

തങ്ങളുടെ ജീവനും സ്വത്തും ആരാധനാലയങ്ങളും എല്ലാം നഷ്ടപ്പെട്ടു. അവർ വധിക്കപ്പെടാനോ മതം മാറാനോ നിർബന്ധിക്കപ്പെട്ടു. അവശേഷിച്ച വർക്ക് ഭ്രഷ്ട് കൽപിച്ച് *ധിമ്മി* എന്ന അധമസ്ഥാനം നൽകി. അവർ *ജിസ്യ* എന്ന ഭീമമായ മതനികുതി കൊടുക്കേണ്ടിവന്നു. ഇസ്ലാമികനിയമങ്ങൾ അനുസരിക്കുക മാത്രമല്ല തികച്ചും അന്യായമായ വ്യവസ്ഥകളുള്ള കരാറു കൾ അവർക്ക് അംഗീകരിക്കേണ്ടതായും വന്നു. ഇത്തരം കരാറുകൾക്ക് ഒരു സുപ്രധാന ഉദാഹരണമാണ് ഉമറിന്റെ ഉടമ്പടി (Pact of Umar).

## 43 ഇസ്ലാമിക ഭരണകർത്താക്കൾ കീഴടക്കിയ ബൈബിൾ-സഭാ പ്രാധാന്യമുള്ള സ്ഥലങ്ങൾ ഏവ?

ഇസ്ലാമിക ഭരണകർത്താക്കൾ കീഴടക്കിയ പ്രദേശങ്ങളിൽ ഏറ്റവും അധികം ബൈബിൾ പ്രാധാന്യമുള്ള സ്ഥലങ്ങൾ ഈശോയുടെ ജനന മരണോത്ഥാനങ്ങൾ സംഭവിച്ച പാലസ്തീന-ഗലീലി പ്രദേശങ്ങളാണ്. കൂടാതെ പൗലോസ് ശ്ലീഹ സഭ സ്ഥാപിച്ചതും ലേഖനമെഴുതിയതുമായ പലസ്ഥലങ്ങളും ഇന്ന് പൂർണ്ണമായും ഇസ്ലാമികപ്രദേശങ്ങളാണ്. ഗലാ ത്തിയ, എഫേസോസ്, ഫിലിപ്പിയ, കൊളോസോസ്, തെസലോനിക്ക എന്നീ പ്രദേശങ്ങളും ക്രേത്തായും സാർവത്രിക സൂനഹദോസുകൾ നടന്ന അതീവ സഭാപ്രാധാന്യമുള്ള നിഖ്യാ, കോൺസ്റ്റാന്റിനോപ്പിൾ, കാൽസിഡൺ, എന്നീ സ്ഥലങ്ങളും ഇപ്പോൾ ഇസ്ലാമികപ്രദേശങ്ങളാണ്. ഏഷ്യാമൈനർ എന്നാണ് ഈ പ്രദേശങ്ങൾ പൊതുവായി അറിയപ്പെട്ടിരുന്നത്. പിന്നീട് ക്രൈസ്തവസാമ്രാജ്യമായി മാറിയപ്പോൾ ബൈസന്റൈൻ എന്നും തുടർന്ന് മുസ്ലിം രാജ്യമായപ്പോൾ ടർക്കി എന്നും അറിയപ്പെടുന്നു. ക്രിസ്തുവർഷം ഒന്നാം സഹസ്രാബ്ദത്തിൽ ലോകത്തിൽ അഞ്ച് പ്രധാന സഭാകേന്ദ്രങ്ങ ളാണ് ഉണ്ടായിരുന്നത്-റോം, ജറുസലേം, അന്ത്യോക്യ, അലക്സാണ്ട്രിയ, കോൺസ്റ്റാന്റിനോപ്പിൾ. ഇവയിൽ റോം ഒഴികെ ബാക്കി നാല് സഭാകേന്ദ്ര ങ്ങളും ഇസ്ലാമിക ആക്രമണങ്ങളിൽ തകർക്കപ്പെട്ടു. അതായത് ഒന്നാം സഹസ്രാബ്ദത്തിൽ ഉണ്ടായിരുന്ന സഭയുടെ അഞ്ചിലൊന്ന് മാത്രമാണ് അവശേഷിച്ചത്. ഇപ്പോൾ അഭയാർത്ഥികളായും മറ്റും പലതരത്തിലുള്ള അധിനിവേശശ്രമങ്ങൾ റോമിന് നേർക്കും നടന്നുകൊണ്ടിരിക്കുന്നു.

## 44 ബൈസന്റൈൻ സാമ്രാജ്യത്തിന്റെ പതനം വിവരിക്കാമോ?

എഡി 313-ൽ മിലാൻ വിളമ്പരത്തിലൂടെ കോൺസ്റ്റന്റൈൻ ചക്രവർത്തി യാണ് ക്രിസ്തുമതത്തെ റോമാസാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായി പ്രഖ്യാപിക്കുന്നത്. അതോടെ ക്രിസ്തുമതം ആ സാമ്രാജ്യം മുഴുവൻ വ്യാപിച്ചു. റോമാസാമ്രാജ്യം യൂറോപ്പ്, ഏഷ്യ, ആഫ്രിക്ക എന്നീ ഭൂഖണ്ഡ

ങ്ങളിൽ വ്യാപിച്ചു കിടക്കുന്ന അതിവിശാല ദേശമായിരുന്നു. അതിനാൽ കോൺസ്റ്റന്റൈൻ ചക്രവർത്തി എഡി 330-ൽ സാമ്രാജ്യത്തെ ഭരണസൗകര്യാർത്ഥം രണ്ടായി വിഭജിച്ചു. അങ്ങനെ റോമാനഗരം ആസ്ഥാനമാക്കി പാശ്ചാത്യ റോമാസാമ്രാജ്യവും കോൺസ്റ്റാന്റിനോപ്പിൾ ആസ്ഥാനമാക്കി പൗരസ്ത്യ റോമാസാമ്രാജ്യവും നിലവിൽ വന്നു. ഇതിൽ പൗരസ്ത്യ റോമാസാമ്രാജ്യത്തിന്റെ മറ്റൊരു പേരാണ് ബൈസന്റൈൻ. ഇത് ഒന്നാം സഹസ്രാബ്ദത്തിലെ അതിശക്തമായ ക്രിസ്ത്യൻ സാമ്രാജ്യമായിരിന്നു. ഇസ്ലാമിന്റെ ആദ്യകാലം മുതൽ ഇതിനെ കീഴടക്കാൻ പരിശ്രമങ്ങൾ നടന്നിരുന്നു. നാലാം കുരിശുയുദ്ധക്കാരും ബൈസന്റൈനെ ആക്രമിച്ചതോടെ രാജ്യം ക്ഷയിച്ചു. അവസാനം ഓട്ടോമാൻ തുർക്കികൾ എന്ന മുസ്ലിം ഗോത്രം സുൽത്താൻ മെഹമ്മദ് രണ്ടാമന്റെ നേതൃത്വത്തിൽ ബൈസന്റൈൻ ആക്രമിച്ച് കീഴടക്കുയും രാജ്യത്തെ തുർക്കി എന്നും തലസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിളിനെ ഇസ്താംബൂൾ എന്നും പുനർനാമകരണം ചെയ്യുകയും ചെയ്തു.

## 45 ഹഗിയ സോഫിയ കത്തീഡ്രലിന് എന്ത് സംഭവിച്ചു?

കോൺസ്റ്റാന്റിനോപ്പിളിലെ കത്തീഡ്രൽ ആയിരുന്നു ഹഗിയ സോഫിയ. എഡി 532-ൽ ജസ്റ്റീനിയൻ ഒന്നാമൻ ചക്രവർത്തിയാണ് ഇപ്പോൾ കാണുന്ന കത്തീഡ്രൽ മന്ദിരം പണികഴിപ്പിച്ചത്. ലോകത്തിലെതന്നെ അതിബൃഹത്തും മനോഹരവുമായ പള്ളിയായിരുന്നു ഹഗിയ സോഫിയ. ലോകപ്രസിദ്ധ വാസ്തുകലകളും, ഐക്കണുകളും രത്നങ്ങളും കൊണ്ട് ഇത് അലങ്കൃതമായിരുന്നു. സഭാചരിത്രത്തിലും ഇതിന് വളരെ പ്രാധാന്യമുണ്ട്. ആര്യൻ പാഷണ്ഡതയെ സഭ നിരാകരിച്ചതും എല്ലാ അപ്പസ്തോലിക സഭകളും ഇപ്പോൾ ഉപയോഗിക്കുന്ന നിഖ്യാ-കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണം അംഗീകരിച്ചതും ഈ കത്തീഡ്രലിലും ഇതിനു മുമ്പ് ഇതേ സ്ഥലത്തുണ്ടായിരുന്ന പള്ളികളിലും (ഇപ്പോഴത്തേത് മൂന്നാമത്തെ പള്ളിയാണ്) സമ്മേളിച്ച സാർവത്രിക സൂനഹദോസുകളിൽ വച്ചായിരുന്നു. ആയിരത്തിൽപരം വർഷം ഇത് ഒരു കത്തീഡ്രൽ ആയി നിലകൊണ്ടു. എഡി 1453-ൽ തുർക്കി ആക്രമണകാരികൾ ബൈസന്റൈൻ സാമ്രാജ്യം പിടിച്ചെടുത്തതോടുകൂടി അവർ ഇതിനെ ഒരു മോസ്കായി പരിവർത്തിതപ്പെടുത്തി; അയാ സോഫിയ എന്ന് പുനർനാമകരണവും ചെയ്തു. തുർക്കികൾ ഇതിനുള്ളിലെ മനോഹരമായ ഐക്കണുകൾ പലതും വിഗ്രഹാരാധന ആരോപിച്ച് നശിപ്പിച്ചു. ഏതാണ്ട് അഞ്ഞൂറുവർഷത്തോളം മോസ്ക് ആയി നിലകൊണ്ട ഈ ആരാധനാലയം; 1924-ൽ തുർക്കി റിപ്പബ്ലിക്കിന്റെ പ്രസിഡണ്ടായി മാറിയ

മുസ്തഫ കമാൽ അത്താതുർക്ക് 1935-ൽ, ഒരു മ്യൂസിയമാക്കി മാറ്റി. ഇത് യുനെസ്കോയുടെ ലോകപൈതൃക പട്ടികയിൽ ഇടം പിടിച്ച സ്മാരകമാണ്. പക്ഷേ തുർക്കിയുടെ പ്രസിഡന്റായ തയ്യിപ് എർദോഗൻ 2020 ജൂലൈ 24, വെള്ളിയാഴ്ച ഹഗിയ സോഫിയയെ വീണ്ടും മോസ്ക് ആക്കി മാറ്റി. ഇത് ലോകം മുഴുവൻ വലിയ വിവാദമായി മാറി. കേരളീയ സമൂഹത്തിലും ഇതിന്റെ അലയൊലികൾ ഉണ്ടായി.

## 46 ഖാലിഫേറ്റ് എന്താണ്? ഇതിന് എന്ത് സംഭവിച്ചു?

ഇസ്ലാമികലോകത്തിന്റെ ഏകീകൃത ഭരണാധികാരിയാണ് ഖലീഫ. കത്തോലിക്കർക്ക് മാർപാപ്പയെന്നതുപോലെ ലോകം മുഴുവനുമുള്ള മുസ്ലിങ്ങൾക്ക് ഒരേയൊരു നേതാവ് എന്ന ആശയമാണ് ഇത്. ഖലീഫ മതമേലദ്ധ്യക്ഷൻ മാത്രമല്ല, രാഷ്ട്രീയഭരണാധികാരി, സുൽത്താൻ അഥവാ ചക്രവർത്തികൂടിയാണ്. മുഹമ്മദിന്റെ മരണത്തിനുശേഷം എഡി 632-ൽ ആണ് ഖാലിഫേറ്റ് ആരംഭിക്കുന്നത്. അബുബക്കർ ആയിരുന്നു ആദ്യത്തെ ഖലീഫ. അദ്ദേഹത്തിന്റെ പിന്തുടർച്ചയായി ഉമർ, ഉസ്മാൻ, അലി എന്നിവർ എഡി 661 വരെ ഭരിച്ചു. ഇവർ അറബികളും മുഹമ്മദിന്റെ കാലഘട്ടത്തിൽ ജീവിച്ചവരുമായിരുന്നു. ഇവരെത്തുടർന്ന് ഇസ്ലാമികലോകത്ത് പ്രബലമാകുന്ന വംശങ്ങൾ ഖാലിഫേറ്റ് പിടിച്ചെടുത്ത് ഭരണം നടത്തിപ്പോന്നു. അങ്ങനെ ഉമയ്യാദ് (എഡി 661-750), അബ്ബാസിദ് (എഡി 750-1517), ഓട്ടോമാൻ തുർക്കി (എഡി 1517- 1924) വംശങ്ങൾ ഖലീഫമാരെ വാഴിച്ച് ഭരണം നടത്തിയിരുന്നു. ഒന്നാം ലോകമഹായുദ്ധ (എഡി 1914- 1918) ത്തിൽ ജർമനിയും തുർക്കിയുമടങ്ങുന്ന അച്ചുതണ്ടുശക്തികളെ, ബ്രിട്ടനും ഫ്രാൻസും മറ്റുമടങ്ങുന്ന സഖ്യശക്തികൾ പരാജയപ്പെടുത്തി. തുടർന്ന് ബ്രിട്ടൻ 1924-ൽ തുർക്കിയിലെ ഖാലിഫേറ്റ് അവസാനിപ്പിക്കുകയും മുസ്തഫ കെമാൽ അത്താതുർക്കിനെ പ്രസിഡന്റ് ആയി അവരോധിച്ചുകൊണ്ട് തുർക്കിയെ ഒരു സെക്കുലർ (മതേതര) റിപ്പബ്ലിക് ആയി പ്രഖ്യാപിക്കുകയും ചെയ്തു. ഇപ്പോൾ ഐഎസ് ഭീകരരുടെ ശ്രമം ലോകം മുഴുവനുമായി ഒരൊറ്റ ഇസ്ലാമികസാമ്രാജ്യം (ഇസ്ലാമിക് സ്റ്റേറ്റ്) സ്ഥാപിക്കുകയും അറബി ഖാലിഫേറ്റ് പുനസ്ഥാപിക്കുകയുമാണ്.

തുർക്കി ഖാലിഫേറ്റ് നിർത്തലാക്കാനുള്ള ബ്രിട്ടീഷ് നടപടിക്കെതിരേ ബ്രിട്ടന്റെ കോളനികളിലെല്ലാം മുസ്ലിങ്ങൾ പ്രതിഷേധിച്ചു. തുർക്കിയിലെ ഖാലിഫേറ്റിന്റെ സംരക്ഷണത്തിനായി ഖിലാഫത്ത് പ്രസ്ഥാനം രൂപപ്പെട്ടു. ബ്രിട്ടന്റെ കോളനിയായിരുന്ന ഇന്ത്യയിലും ഇത് ആരംഭിച്ചു. പൊതുശത്രുവായ ബ്രിട്ടന് എതിരെയുള്ള മുന്നേറ്റമെന്ന നിലയിൽ ഗാന്ധിജി ഖിലാഫത്ത് പ്രസ്ഥാനത്തെ ഇന്ത്യൻ സ്വാതന്ത്ര്യസമരത്തോട് കൂട്ടി

ച്ചേർത്തു. തുടർന്ന് ഖിലാഫത്ത് പ്രസ്ഥാനം ഇന്ത്യയിൽ ശക്തിപ്രാപിക്കുകയും; മതാനുയായികളിൽ വർഗീയത രൂക്ഷമാവുകയും; അവർ ആക്രമണങ്ങൾ നടത്തുകയും; വർഗീയകലാപങ്ങൾ അഴിച്ചുവിടുകയും ചെയ്തു. കേരളത്തിൽ 1921-ൽ നടന്ന മലബാർ കലാപം ഇതിന്റെ ഭാഗമാണ്.

## 47 കുരിശുയുദ്ധം എന്താണ്?

കുരിശുയുദ്ധങ്ങൾ (എഡി 1095-1291) ഒരിക്കലും മറ്റാരെയെങ്കിലും ആക്രമിക്കാനോ നശിപ്പിക്കാനോ എന്തെങ്കിലും പിടിച്ചെടുക്കാനോ ഉള്ള ശ്രമമായിരുന്നില്ല. ഇത് വംശഹത്യയ്ക്കോ മതപ്രചരണത്തിനോ വേണ്ടിയുള്ളതായിരുന്നില്ല. നഷ്ടപ്പെട്ടുപോയ ക്രൈസ്തവ ജനവാസപ്രദേശങ്ങളും നമ്മുടെ കർത്താവിന്റെ ജീവിതമരണോത്ഥാനങ്ങളുടെ നേർസാക്ഷ്യങ്ങളായ വിശുദ്ധനാടുകളും ഇസ്ലാമിക അധിനിവേശകരുടെ പക്കൽ നിന്നും വീണ്ടെടുക്കുകയും ഇസ്ലാമിക ഭരണകൂടങ്ങളുടെ കീഴിൽ കഠിനപീഡനം അനുഭവിക്കുന്ന ക്രൈസ്തവരെ രക്ഷിക്കുകയുമായിരുന്നു കുരിശുയുദ്ധങ്ങളുടെ ലക്ഷ്യം. കൂടാതെ യൂറോപ്പിലേക്കുള്ള ഇസ്ലാമിക അധിനിവേശങ്ങൾ തടയാനും കുരിശുയുദ്ധങ്ങൾ ശ്രമിച്ചിട്ടുണ്ട്. ഇത് യഥാർത്ഥത്തിൽ ജറുസലേം, പാലസ്തീന എന്നിവിടങ്ങളിലെ വിശുദ്ധനാടുകളിലേക്കുള്ള തീർത്ഥാടനം എന്ന നിലയിലാണ് ആരംഭിച്ചത്. ഒരു ദുഃഖവെള്ളിയാഴ്ച പന്തിരായിരം ക്രിസ്ത്യൻ തീർത്ഥാടകരെ ഇസ്ലാമിസ്റ്റുകൾ വധിച്ച പശ്ചാത്തലത്തിൽ, ധൈര്യപൂർവം തീർത്ഥാടനം നടത്താനും വഴിയിൽ തടയുന്നവരോട് ആയുധംകൊണ്ട് ഏറ്റുമുട്ടാനും ഉർബൻ രണ്ടാമൻ മാർപാപ്പ 1095 നവംബർ 27-ന് നൽകിയ ആഹ്വാനത്തെയാണ് യുദ്ധപ്രഖ്യാപനമായി വ്യാഖ്യാനിക്കുന്നത്. ഈ തീർത്ഥാടനത്തിൽ പങ്കെടുക്കുന്നവർക്ക് ദണ്ഡവിമോചനവും ഏറ്റുമുട്ടി മരണമടയുന്നവർക്ക് രക്തസാക്ഷിത്വവും സഭ വാഗ്ദാനം ചെയ്തിരുന്നു. യുദ്ധങ്ങളിലൂടെ ആരെയെങ്കിലും നിർബന്ധിത മതപരിവർത്തനത്തിന് വിധേയരാക്കുകയോ മറ്റുള്ളവർക്ക് സ്വന്തമായിട്ടുള്ളത് എന്തെങ്കിലും കൈയേറുകയോ ചെയ്തിട്ടില്ല. കുരിശുയുദ്ധങ്ങൾ ആക്രമണങ്ങളല്ല പ്രതിരോധങ്ങൾ മാത്രമായിരുന്നു. വിശുദ്ധമായ ആഗ്രഹങ്ങളോടെ മാത്രമേ ഈ തീർത്ഥാടനത്തിൽ പങ്കെടുക്കാവൂ എന്ന് മാർപാപ്പ പ്രത്യേകം കൽപിച്ചിരുന്നു. എങ്കിലും സ്വാർത്ഥലക്ഷ്യത്തോടെ ചില യുദ്ധപ്രഭുക്കന്മാരും പോരാളികളും കുരിശുയുദ്ധക്കാരുടെ ഇടയിൽ കടന്നുകയറുകയും യുദ്ധപ്രദേശങ്ങളിൽ കൊള്ളയും കൊലയും നടത്തുകയും ചെയ്തിട്ടുണ്ട്. എന്നാൽ സഭയുടെ ഉദ്ദേശ്യവും ലക്ഷ്യവും ക്രിസ്തീയതയുടെ സംരക്ഷണം മാത്രമായിരുന്നു. തെറ്റുകാരായിരുന്നവരെ സഭ ശിക്ഷണ നടപടികൾക്ക് വിധേയരാക്കിയിട്ടുണ്ട്. മാത്രമല്ല, ഇത്തരം

സ്വാർത്ഥതാൽപര്യക്കാർ വഴിയായി കുരിശുയുദ്ധങ്ങളിൽ സംഭവിച്ച വീഴ്ച കളുടെ പേരിൽ ജോൺപോൾ രണ്ടാമൻ മാർപാപ്പ, തിരുപ്പിറവിയുടെ മഹാ ജൂബിലിയോടനുബന്ധിച്ച് 2000 മാർച്ച് 12 ഞായറാഴ്ച ലോകത്തോട് മാപ്പ് അപേക്ഷിക്കുകയും ചെയ്തിരുന്നു. ഇതുവഴി പാപ്പ ഒരിക്കലും കുരിശുയുദ്ധ ങ്ങളെയോ അവ രൂപപ്പെട്ട സാഹചര്യങ്ങളെയോ തള്ളിപ്പറയുകയായിരു ന്നില്ല; അനിവാര്യമായിരുന്ന ഈ പ്രതിരോധത്തിൽ നിരപരാധികളായ സ ഹോദരർ ഇരയാക്കപ്പെട്ടുവെങ്കിൽ അവരോടുള്ള ആത്മാർത്ഥമായ ഖേദം പ്രകടിപ്പിക്കുക എന്ന ചരിത്രപരമായ കടമ നിർവഹിക്കുകയാണ് ചെയ്തത്.

പ്രധാനമായും എട്ട് കുരിശുയുദ്ധങ്ങളാണ് ഉണ്ടായത്. കത്തോലിക്കാ സഭയോട് ശത്രുതയുണ്ടായിരുന്ന ചില അകത്തോലിക്കാ ചരിത്രകാര ന്മാരാണ് കുരിശുയുദ്ധങ്ങളെ ആദ്യം ലോകത്തിന്റെ മുമ്പിൽ വികൃത മായി അവതരിപ്പിച്ചത്. തുടർന്ന് ഇസ്ലാമിസ്റ്റുകൾ അത് ഏറ്റെടുത്തു. ഇപ്പോൾ ഇസ്ലാമിസ്റ്റുകൾക്ക് അനുകൂലമായ കൃത്രിമ ചരിത്രനിർമ്മിതിയാണ് നമുക്കു ചുറ്റും നടന്നുകൊണ്ടിരിക്കുന്നത്. തന്മൂലം കുരിശുയുദ്ധങ്ങളെക്കുറിച്ച് യാഥാർത്ഥ്യത്തിൽ നിന്നകന്നതും വികലവും ഏകപക്ഷീയവുമായ കാഴ്ച പ്പാടുകൾ ജനസമൂഹത്തിൽ രൂപപ്പെടാൻ കാരണമാകുന്നു. ഇസ്ലാമിക് സ്റ്റഡീസ്/ഇസ്ലാമിക് ഹിസ്റ്ററി പോലെ ക്രിസ്ത്യൻ സ്റ്റഡീസ്/ക്രിസ്ത്യൻ ഹിസ്റ്ററി പൊതുപാഠ്യപദ്ധതിയുടെ ഭാഗമാകേണ്ടതിന്റെ ആവശ്യകത യാണ് ഇത് വെളിവാക്കുന്നത്.

## 48 നാലാം കുരിശുയുദ്ധത്തിൽ എന്താണ് സംഭവിച്ചത്?

നാലാം കുരിശുയുദ്ധം (എഡി 1202-1204) ഇന്നസെന്റ് മൂന്നാമൻ മാർ പ്പാപ്പയുടെ കാലത്താണ് സംഭവിച്ചത്. ഈജിപ്തിലെ സുൽത്താനെ തോൽ പ്പിച്ച് ഈജിപ്തും തുടർന്ന് ജറുസലേമും പിടിച്ചെടുക്കുക എന്നതായിരുന്നു തീർത്ഥാടകരും സൈന്യവും റോമിൽ നിന്ന് പുറപ്പെട്ടപ്പോഴുള്ള ലക്ഷ്യം. എന്നാൽ അവർ വഴിമദ്ധ്യേ മറ്റൊരു ക്രിസ്ത്യൻ സാമ്രാജ്യമായ ബൈസ ന്റൈൻ ആക്രമിച്ചുകീഴ്പ്പെടുത്തി. ഇത് ബൈസന്റൈന്റെ ശക്തിക്ഷയിക്കു വാനും പിന്നീട് അവർ ഇസ്ലാമിക അധിനിവേശകർക്ക് കീഴടങ്ങാനും ഇട യാക്കി. സഭയുടെ ചരിത്രത്തിലെ വലിയ ദാരുണസംഭവമാണിത്. ഇപ്രകാരം സംഭവിച്ചില്ലായിരുന്നെങ്കിൽ ബൈസന്റൈൻ എന്ന ശക്തമായ ക്രിസ്ത്യൻ സാമ്രാജ്യം തുടർന്നും നിലനിൽക്കുമായിരുന്നു. കൂടാതെ ഈജിപ്തും ജറുസലേമും ക്രൈസ്തവർക്ക് ചിലപ്പോൾ തിരികെ ലഭിക്കുമായിരുന്നു. പുറത്തുനിന്നുള്ള ആക്രമണങ്ങളേക്കാൾ സഭയ്ക്കുള്ളിലെ വിഭാഗീയത കളും അന്തച്ഛിദ്രങ്ങളുമാണ് സഭയെ നശിപ്പിക്കുന്നത് എന്ന ഗുണപാഠ മാണ് ഈ ചരിത്രം നമുക്ക് പറഞ്ഞുതരുന്നത്.

## 49 കുരിശുയുദ്ധങ്ങൾ നടന്നില്ലായിരുന്നെങ്കിൽ എന്ത് സംഭവിക്കുമായിരുന്നു?

സഭ കുരിശുയുദ്ധങ്ങളിലൂടെ ഇസ്ലാമിസ്റ്റ് മുന്നേറ്റങ്ങൾ തടഞ്ഞില്ലായിരുന്നെങ്കിൽ യൂറോപ്പും ലോകം മുഴുവനും ഒരുപക്ഷേ ഇസ്ലാമിസ്റ്റുവൽക്കരിക്കപ്പെട്ട് പോകുമായിരുന്നു. മിക്കരാജ്യങ്ങളും ഇന്നത്തെ അഫ്ഗാനിസ്ഥാൻ പോലെയാകുമായിരുന്നു. പുരോഗതിയോ മാനവികതയോ ശാസ്ത്ര-സാങ്കേതിക വിദ്യകളുടെ വികാസമോ ഉണ്ടാകുമായിരുന്നില്ല. വളരെ പ്രാകൃതമായ ഒരു ലോകത്ത് നാമെല്ലാം ജീവിക്കേണ്ടിവരുമായിരുന്നു. യൂറോപ്യൻ രാജ്യങ്ങൾ ലോകത്തെ മുഴുവൻ കോളനിവൽക്കരിച്ചത് ധാരാളം ദോഷഫലങ്ങൾ ഉളവാക്കിയെങ്കിലും അത് ഇന്ത്യയിൽ ഉൾപ്പെടെ എല്ലായിടത്തും ഇസ്ലാമിസ്റ്റുവൽക്കരണം തടയുന്നതിന് കാരണമായിത്തീർന്നിട്ടുണ്ട്. ഉത്തരേന്ത്യയിൽ ബംഗാൾ നവാബിനെയും മുഗളന്മാരെയും കേരളത്തിലും കർണാടകത്തിലും ടിപ്പു സുൽത്താനെയും മലബാർ കലാപവും എല്ലാം തടഞ്ഞ്, അനേകം നാട്ടുരാജ്യങ്ങളായി ഭിന്നിച്ചുനിന്ന ഇന്ത്യയെ ഇസ്ലാമിസ്റ്റുവൽക്കരണത്തിന്റെ പാതയിൽ നിന്നും രക്ഷിക്കുന്നതിൽ നൂറ്റാണ്ടുകൾക്കുശേഷം കുരിശുയുദ്ധങ്ങൾ പരോക്ഷമായെങ്കിലും നിമിത്തമായിത്തീർന്നു. ഇന്ത്യ ഒരു ജനാധിപത്യ രാജ്യമായിത്തീർന്നതും; ബൃഹത്തായ ഒരു ഭരണഘടനയ്ക്കുകീഴിൽ മതേതര റിപ്പബ്ലിക്ക് ആയി വികസിച്ചതും; ബ്രിട്ടീഷ് ഭരണത്തിന്റെയും മഹത്തായ ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെയും പാശ്ചാത്യവിദ്യാഭ്യാസം പരിചയപ്പെടുത്തിയ, ക്രിസ്തീയ ആശയങ്ങൾ ഉൾച്ചേർന്ന മാനവികമൂല്യങ്ങളുടെയും തുടർച്ചയായാണ്. സംശയമുള്ളവർക്ക് ഇന്ത്യൻ ഭരണഘടനയുടെ ഉറവിടങ്ങളും ചരിത്രപശ്ചാത്തലവും പരിശോധിക്കാവുന്നതാണ്. കുരിശുയുദ്ധങ്ങൾ യൂറോപ്പിനെ ക്രിസ്ത്യൻ രാജ്യങ്ങളായി നിലനിൽക്കാൻ സഹായിച്ചതുകൊണ്ടാണ് ഇവയെല്ലാം സാധ്യമായത്.

## 50 യൂറോപ്യൻ കോളനിവൽക്കരണത്തിനുശേഷം ഇസ്ലാമിസ്റ്റ് അധിനിവേശങ്ങൾ പുനരാരംഭിച്ചോ?

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തോടെ യൂറോപ്യൻ രാജ്യങ്ങൾ കോളനിവൽക്കരണം അവസാനിപ്പിച്ചുതുടങ്ങി. ഇതോടെ ഇസ്ലാമിക അധിനിവേശങ്ങൾ പുനരാരംഭിച്ചു. തുർക്കികൾ പതിനഞ്ചുലക്ഷത്തിലധികം അർമേനിയക്കാരെ അതിക്രൂരമായി കൂട്ടക്കൊല ചെയ്ത അർമേനിയൻ ക്രിസ്ത്യൻ വംശഹത്യ (എഡി 1914-1923), തുർക്കിതന്നെ നടത്തിയ അസ്സീറിയൻ ക്രിസ്ത്യൻ വംശഹത്യ (എഡി 1914-1925), ഗ്രീക്ക്

ക്രിസ്ത്യൻ വംശഹത്യ (എഡി 1914-1923), ബൾഗേറിയൻ ക്രിസ്ത്യൻ കൂട്ട ക്കൊല (1876), ലബനോനിൽ രണ്ടുലക്ഷത്തോളം ക്രിസ്ത്യാനികൾ വിശന്നു മരിച്ച കൃത്രിമക്ഷാമം (എഡി 1915-1918), ഇറാഖ് നടത്തിയ സിമേല ക്രിസ്ത്യൻ കൂട്ടക്കൊല (1933), അസ്സീറിയൻ ക്രിസ്ത്യൻ കൂട്ടക്കൊല (1969) എന്നിവ യൊക്കെ കോളനിവൽക്കരണത്തിന്റെ അവസാനഭാഗങ്ങളിലായി നടന്ന ദാരുണസംഭവങ്ങളാണ്.

## 51 സമകാലീനലോകത്തെ ഇസ്ലാമിസ്റ്റ് ആക്രമണങ്ങൾ ഏവ?

ഈ കാലഘട്ടത്തിലും നിരവധി ഇസ്ലാമിസ്റ്റ് ആക്രമണങ്ങൾ നടന്നു കൊണ്ടിരിക്കുന്നു. 2014 മുതൽ നടന്ന ഐഎസ് ഭീകരരുടെ ആക്രമണം സിറിയ, ഇറാൻ, ഇറാഖ് എന്നിവിടങ്ങളിലെ സഭകളെ നാമാവശേഷമാക്കി. 2011-ൽ സിറിയൻ ജനസംഖ്യയുടെ 10% അഥവാ ഇരുപത്തൊന്നുലക്ഷം ഉണ്ടായിരുന്ന ക്രിസ്ത്യാനികളുടെ എണ്ണം ഇന്ന് കേവലം പന്ത്രണ്ടുലക്ഷ ത്തിൽ താഴെയാണ്. ഇറാഖിൽ 2003-ൽ പതിനഞ്ചുലക്ഷം ക്രൈസ്ത വർ ഉണ്ടായിരുന്നു; ഇന്നത് അഞ്ചുലക്ഷത്തിൽ താഴെമാത്രമാണ്.

പല ആഫ്രിക്കൻ, ഏഷ്യൻ രാജ്യങ്ങളിലും ക്രൈസ്തവ പീഡനങ്ങൾ അരങ്ങേറുന്നുണ്ട്. നൈജീരിയയിൽ ഫുലാനി, ബൊക്കോഹറാം തീവ്രവാ ദികളുടെ ആക്രമണത്തിൽ ആയിരക്കണക്കിന് ക്രിസ്ത്യാനികളാണ് കൊല്ല പ്പെട്ടുകൊണ്ടിരിക്കുന്നത്. 2022 ജൂൺ 05, പന്തക്കുസ്താതിരുനാൾ ദിനത്തിൽ നൈജീരിയയിലെ ഓവോ പട്ടണത്തിൽ സെന്റ് ഫ്രാൻസിസ് കത്തോലിക്കാ പള്ളിയിൽ വിശുദ്ധ കുർബാന മദ്ധ്യേ തീവ്രവാദികൾ കടന്നുകയറി അമ്പതി ലധികം വിശ്വാസികളെ വെടിവെച്ചുകൊന്നു. പാക്കിസ്ഥാനിലെ ക്രിസ്ത്യൻ സ്ത്രീകൾ പ്രതിദിനം തട്ടിക്കൊണ്ടുപോകലിനും പീഡനത്തിനും നിർബ ന്ധിത മതപരിവർത്തനത്തിനും ഇരകളാകുന്നു. ക്രിസ്ത്യൻ സ്ത്രീകൾ രണ്ടുതലത്തിൽ പീഡിപ്പിക്കപ്പെടുന്നു-ക്രിസ്ത്യാനിയെന്ന നിലയിലും സ്ത്രീയെന്നനിലയിലും. അഫ്ഗാനിസ്ഥാൻ പോലെയുള്ള രാജ്യങ്ങളിലെ കാര്യങ്ങൾ പുറം ലോകം അറിയാറില്ല. 2019 ഏപ്രിൽ 21 ഈസ്റ്റർ ദിനത്തിൽ ശ്രീലങ്കയിലെ കത്തോലിക്കാ പള്ളികളിലും മറ്റുമായി നടന്ന ബോംബ് സ്ഫോടനങ്ങളിൽ 269 പേരാണ് കൊല്ലപ്പെട്ടത്. ഇതിനെക്കുറിച്ചുള്ള അന്വേ ഷണം പോലും ശരിയായി നടക്കുന്നില്ല. ഇനിയും ധാരാളം സംഭവങ്ങൾ വിവരിക്കാനുണ്ട്. ഓപ്പൺ ഡോഴ്സ് (Open Doors) എന്ന സംഘടന ആഗോള തലത്തിൽ ക്രൈസ്തവർ നേരിടുന്ന പീഡനങ്ങളുടെ പട്ടിക എല്ലാവർ ഷവും പുറത്തുവിടാറുണ്ട്. ഇത്രയധികം ക്രൈസ്തവപീഡനങ്ങൾ നടന്നിട്ടും ഉത്തരവാദിത്തപ്പെട്ടവരിൽ പലരും മതേതരത്വം ചമഞ്ഞ് നിശബ്ദത പാലി

ക്കുന്നു. നിശബ്ദത പാലിക്കാൻ നിർബന്ധിക്കുന്ന മതേതരത്വമല്ല പീഡന മേൽക്കുന്ന നിസ്സഹായരോടുള്ള മനുഷ്യത്വമാണ് ഇന്നിന്റെ ആവശ്യം.

## 52 കേരളത്തിൽ ഇസ്ലാമിസ്റ്റ് ആക്രമണങ്ങൾ നടന്നിട്ടുണ്ടോ?

കേരളത്തിലെ ക്രിസ്ത്യാനികൾ മതപീഡനമൊന്നും അനുഭവിച്ചിട്ടില്ലെന്നാണ് പലരുടെയും ചിന്ത. എന്നാൽ വേലുത്തമ്പി ദളവ, സി. പി. രാമസ്വാമി അയ്യർ തുടങ്ങിയ ഭരണാധികാരികൾ ക്രിസ്ത്യാനികളെ വളരെയധികം പീഡിപ്പിച്ചിട്ടുണ്ട്. കൂടാതെ പുറമേനിന്നുള്ള ഇസ്ലാമിസ്റ്റ് ആക്രമണങ്ങളും അവർ അനുഭവിച്ചിട്ടുണ്ട്. ഇസ്ലാമിസ്റ്റ് ആക്രമണങ്ങളുടെ രണ്ട് പ്രധാന സംഭവങ്ങളാണ് കേരളത്തിലെ ക്രിസ്ത്യാനികൾക്കും ഹിന്ദുക്കൾക്കും പൊതുവായി അനുഭവിക്കേണ്ടിവന്നത്-ടിപ്പു സുൽത്താന്റെ ആക്രമണവും മലബാർ കലാപവും.

### 1. ടിപ്പു സുൽത്താന്റെ ആക്രമണം

ടിപ്പു സുൽത്താൻ (ഭരണകാലം എഡി 1782–1799) മൈസൂർ രാജാവായതിനുശേഷം ഇന്നത്തെ കേരളം, കർണാടക, ഗോവ പ്രദേശങ്ങൾ ആക്രമിച്ചു. ധാരാളം ക്രിസ്ത്യാനികളെയും ഹിന്ദുക്കളെയും ക്രൂരമായി വധിക്കുകയോ മതം മാറ്റുകയോ ചെയ്തു. മൈസൂർ പട്ടാളം അനേകം പള്ളികളും അമ്പലങ്ങളും നശിപ്പിച്ചു. സുറിയാനി കത്തോലിക്കരുടെ (സീറോമലബാർ) മാത്രം 24 പള്ളികൾ കത്തിച്ചതായി കഴിഞ്ഞ നൂറ്റാണ്ടിലെ പ്രമുഖ കേരള സഭാ ചരിത്രകാരനായ ക.നി.മൂ.സ ബർണാർഡ് തോമ്മാ (എഡി 1858–1940) തന്റെ മാർത്തോമാ ക്രിസ്ത്യാനികൾ എന്ന ഗ്രന്ഥത്തിൽ പേരുകൾ സഹിതം രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിനുപുറമേ മറ്റുസഭകളുടെ പള്ളികളും നശിപ്പിക്കപ്പെട്ടിട്ടുണ്ട്. ക്രിസ്ത്യാനികൾക്ക് മലബാറിൽ നിന്നും കൊച്ചിയിൽ നിന്നും തിരുവിതാംകൂറിലേക്ക് പലായനം ചെയ്യേണ്ടിവന്നു. അക്കാലത്ത് സുറിയാനി കത്തോലിക്കരുടെ തലവനായിരുന്ന ഗോവർണദോർ പാറേമാക്കൽ തോമാകത്തനാർക്ക് അങ്കമാലിയിൽ നിന്ന് വടയാറ്റിലേക്ക് ഓടിപ്പോരേണ്ടിവന്നു. ധാരാളം ക്രിസ്ത്യാനികളും ഹിന്ദുക്കളും പട്ടിണിയും പലായനവും മൂലം മരണമടഞ്ഞു. ടിപ്പുവിന്റെ ആക്രമണത്തിന് മുമ്പ് മലബാറിൽ ജനസംഖ്യയുടെ 20% സുറിയാനി ക്രിസ്ത്യാനികളായിരുന്നുവെന്ന് പറയപ്പെടുന്നു. അന്ന് മംഗലാപുരം പ്രദേശം സുറിയാനി ക്രിസ്ത്യാനികളുടെ ഒരു കേന്ദ്രമായിരുന്നു. ടിപ്പു ആ പ്രദേശം നശിപ്പിക്കുകയും അവിടെനിന്ന് മുപ്പതിനായിരം ക്രിസ്ത്യൻ പുരുഷന്മാരെ അടിമകളാക്കി മൈസൂരിലേക്ക് കൊണ്ടുപോവുകയും ചെയ്തു. ഇവർക്ക് പിന്നീട് എന്തു സംഭവിച്ചുവെന്ന് അറിവില്ല. ഗുരുവായൂരിന് സമീപമുള്ള അർത്താറ്റ് എന്ന സ്ഥലത്ത് യാക്കോബായസഭയുടെ (ഇപ്പോൾ ഓർത്ത

ഡോക്സ്) പള്ളിയിൽ ടിപ്പു അതിക്രമിച്ചുകയറി, വൈദികനെ അൾത്താരയിൽ വച്ച് വധിക്കുകയും; വിശ്വാസികളെ ആനയെക്കൊണ്ട് ചവിട്ടിച്ച് കൊല്ലുകയും; പള്ളി കത്തിക്കുകയും ചെയ്തു. ടിപ്പു രണ്ടുപ്രാവശ്യം തിരുവിതാംകൂർ ആക്രമിച്ചെങ്കിലും പരാജയപ്പെടുകയാണ് ഉണ്ടായത്. ടിപ്പുവിനെ ഇപ്രകാരം പരാജയപ്പെടുത്തിയതിൽ പ്രമുഖ നസ്രാണിനേതാവായിരുന്ന തച്ചിൽ മാത്തൂത്തരകന് വലിയ പങ്കുണ്ട്. അദ്ദേഹം തിരുവിതാംകൂറിലെ ധർമ്മരാജ രാമവർമ്മ മഹാരാജാവിന്റെ വാണിജ്യമന്ത്രി (മുളകുമടിശീലക്കാരൻ) കൂടിയായിരുന്നു. രാജാവിന് ടിപ്പുവിനെ എതിരിടാൻ ആവശ്യമായ സൈന്യസന്നാഹം ഒരുക്കിക്കൊടുത്തത് മാത്തൂത്തരകനായിരുന്നു. കൂടാതെ ഇതിനായി ഖജനാവിൽ പണമില്ലാതെ വന്നപ്പോൾ കയ്യിൽ നിന്നും പണം നൽകി രാജ്യത്തെ സഹായിച്ചു. ഇങ്ങനെ ഒന്നാമത്തെ ആക്രമണത്തിൽ ടിപ്പുവിനെ പരാജയപ്പെടുത്താൻ സാധിച്ചു. ടിപ്പു രണ്ടാമത്തെ ആക്രമണത്തിനായി കൂടുതൽ സൈന്യവുമായി തിരുവിതാംകൂറിനെ സമീപിച്ച് പെരിയാറിന്റെ തീരത്ത് പട്ടാളം തമ്പടിച്ചിരിക്കുന്ന അവസരത്തിൽ അപ്രതീക്ഷിത വെള്ളപ്പൊക്കം ഉണ്ടാവുകയും ടിപ്പുവിന്റെ ആയുധങ്ങളും പടയാളികളും ഒലിച്ചുപോവുകയും ചെയ്തു. പരാജിതനായ ടിപ്പു മൈസൂരിലേക്ക് മടങ്ങിപ്പോവുകയും 1799-ൽ ബ്രിട്ടീഷ് പട്ടാളത്തിന്റെ ആക്രമണത്തിൽ കൊല്ലപ്പെടുകയും ചെയ്തു. ടിപ്പുവിന്റെ ആക്രമണത്തിൽനിന്ന് രക്ഷനേടുന്നതിനായി ക്രിസ്ത്യൻ സ്ത്രീകൾ പരിശുദ്ധ അമ്മയോട് മാദ്ധ്യസ്ഥ്യം അപേക്ഷിച്ചുപോന്നിരുന്നു. ഇങ്ങനെ അത്ഭുതകരമായി രക്ഷനേടിയതിന്റെ ഉപകാരസ്മരണ കൂടിയാണ് സെപ്തംബർ ഒന്നുമുതൽ എട്ടുവരെയുള്ള എട്ടുനോമ്പ് ആചരണം.

**2. മലബാർ കലാപം**

ഖിലാഫത്ത് പ്രസ്ഥാനത്തെക്കുറിച്ച് വിവരിച്ചിരുന്നല്ലോ. സ്വാതന്ത്ര്യസമരത്തോടുചേർന്ന് ഇത് ശക്തിപ്പെട്ടതോടുകൂടി ഇന്ത്യയിൽ വർഗീയത വർദ്ധിച്ചുവന്നു. മലബാറിൽ മാപ്പിളമാർ സംഘടിക്കുകയും ഹിന്ദുക്കളെ ക്രൂരമായി ആക്രമിക്കുകയും ചെയ്തു. 1921-ൽ ആണ് ഇത് പ്രധാനമായും നടന്നത്. ഇവിടെ ക്രിസ്ത്യാനികൾ വളരെ കുറച്ചു മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും വധിക്കപ്പെട്ടിട്ടുണ്ട്. ജേക്കബ്, ഐസക്, യേശുമിത്രൻ തുടങ്ങിയവരും കുടുംബാഗങ്ങളും കലാപത്തിൽ കൊല്ലപ്പെട്ടതായി രേഖകളുണ്ട്. അനേകരെ മതംമാറ്റുകയും കൊല്ലുകയും ചെയ്തു. ധാരളം പേരെ കൈകാലുകൾ ഛേദിച്ച് തൂവൂർ കിണറ്റിലെറിഞ്ഞു. അവർ അവിടെ നരകിച്ചു മരിക്കുകയാണുണ്ടായത്. വാരിയംകുന്നത്ത് കുഞ്ഞഹമ്മദ് ഹാജി, ആലി മുസലിയാർ എന്നിവരായിരുന്നു കലാപത്തിന്റെ പ്രധാന നേതാക്കന്മാർ. അവർ ഒരു ഇസ്ലാമികരാജ്യം തന്നെ ഇവിടെ സ്ഥാപിച്ചു.

അൽ ദൗള (വിശുദ്ധ രാജ്യം) എന്നായിരുന്നു അതിന്റെ പേര്. 1922-ൽ ബ്രിട്ടീഷ് പട്ടാളം ലഹളക്കാരെ കീഴടക്കിയതോടുകൂടിയാണ് കലാപം അവസാനിച്ചത്. (ഈ കാര്യങ്ങൾ കെ. മാധവൻനായരുടെ മലബാർ കലാപം എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്). ഗാന്ധിജി, ആനിബസന്റ്, അംബേദ്കർ എന്നീ നേതാക്കൾ കലാപത്തെ അപലപിച്ചു. കലാപകാരികൾ ഗർഭിണികളായ സ്ത്രീകളെ ഉദരം പിളർന്നു കൊന്നു എന്ന കാര്യം ഡോ. അംബേദ്കർ തന്റെ *പാക്കിസ്ഥാൻ അഥവാ ഇന്ത്യാവിഭജനം* എന്ന പുസ്തകത്തിൽ എടുത്തുപറഞ്ഞിട്ടുണ്ട്. കുമാരനാശാൻ ഈ കലാപം ഇതിവൃത്തമാക്കി *ദുരവസ്ഥ* എന്ന മഹാകാവ്യം രചിച്ചു. മലബാർ കലാപം സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമല്ല; മതരാജ്യം സ്ഥാപിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായി നടന്ന വർഗീയ ലഹളയായിരുന്നു. 1971-ൽ ഇന്ത്യാ ഗവൺമെന്റ് മലബാർ കലാപം സാതന്ത്ര്യസമരത്തിന്റെ ഭാഗമല്ല എന്ന് വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. സ്വാതന്ത്ര്യസമര സേനാനികളുടെ പട്ടികയിൽ അനധികൃതമായി ഉൾപ്പെടുത്തിയിരുന്ന വാരിയംകുന്നത്ത് കുഞ്ഞഹമ്മദ് ഹാജി, ആലി മൂസലിയാർ എന്നിവരുൾപ്പെടെയുള്ള 387 മലബാർ കലാപകാരികളുടെ പേരുകൾ Indian Council for Historical Research (ICHR) 2021-ൽ ഒഴിവാക്കിയിരുന്നു.

ക്രൈസ്തവസമൂഹം സ്വരക്ഷക്കുവേണ്ടി പുലർത്തേണ്ട ശ്രദ്ധയെയും ജാഗ്രതയെയും കുറിച്ച് ഇത്തരം അധിനിവേശങ്ങളുടെ ചരിത്രം നമ്മെ ഓർമ്മിപ്പിക്കുന്നു. മതരാഷ്ട്ര അധിനിവേശങ്ങൾ മറ്റുമതങ്ങളെ മാത്രമല്ല, പൊതുസമൂഹത്തെതന്നെ എപ്രകാരം തുടച്ചുമാറ്റുന്നു എന്നതിന്റെ കാഴ്ചകൾ നമ്മൾ വിവിധ രാജ്യങ്ങളിൽ പ്രതിദിനം കണ്ടുകൊണ്ടിരിക്കുന്നു.

# ഇസ്ലാമിക പദപരിചയം

**ഇസ്ലാം:** സമർപ്പണം (Surender)

**മുസ്ലിം:** സമർപ്പിക്കുന്നവൻ (One who surenders)

**ഉമ്മത്ത്:** സമുദായം, മുസ്ലിം സമുദായത്തെയും സാഹോദര്യത്തെയും സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന പദം.

**നബി:** പ്രവാചകൻ

**ഹലാൽ:** അനുവദനീയമായത്

**ഹറാം:** വിലക്കപ്പെട്ടത്

**ഹജ്ജ്:** മെക്കയിലേക്കുള്ള തീർത്ഥാടനം. സാധിക്കുന്ന ഓരോ മുസ്ലിമും തന്റെ ജീവിതകാലത്ത് ഒരു പ്രാവശ്യമെങ്കിലും ഹജ്ജ് നടത്തണം. ഇത് ബക്രീദിനോട് അനുബന്ധിച്ച് നടത്തപ്പെടുന്നു.

**വാങ്ക് വിളി:** നിസ്കാര (പ്രാർത്ഥന) ത്തിനായി ഓർമ്മിപ്പിച്ചുകൊണ്ട് ദിവസം അഞ്ചുനേരം നടത്തുന്ന വിളിച്ചുചൊല്ലൽ.

**തക്ബീർ:** ദൈവത്തെ മഹത്വപ്പെടുത്തുക എന്നർത്ഥം. അള്ളാഹു അക്ബർ എന്ന മുദ്രാവാക്യം വിളിയെയാണ് തക്ബീർ എന്നു വിശേഷിപ്പിക്കുന്നത്.

**സുന്നത്ത്:** നബിചര്യ അഥവാ മുഹമ്മദിന്റെ പ്രവൃത്തികളും പാരമ്പര്യങ്ങളും. മുഹമ്മദിന്റെ ജീവിതചര്യകളെല്ലാം അനുകരിച്ചാൽ സ്വർഗം ലഭിക്കുമെന്ന ചിന്താഗതിയിൽ അതുപോലെ ചെയ്യാൻ പല ഇസ്ലാമിക വിശ്വാസികളും ശ്രമിക്കുന്നു. കേരളത്തിലെ സാഹചര്യത്തിൽ പരിച്ഛേദന കർമ്മത്തെയും സുന്നത്ത് എന്ന് പറയാറുണ്ട്.

**കുത്ബാ:** ഇസ്ലാമിക പ്രഭാഷണങ്ങൾ

**മിംബർ:** കുത്ബാ പ്രഭാഷണത്തിനും പ്രാർത്ഥനകൾ നയിക്കാനും ഉപയോഗിക്കുന്ന പീഠം.

**സക്കാത്ത്:** മതനിയമപ്രകാരം നിർബന്ധമായ ദാനധർമ്മം. ഒരു മുസ്ലിമിന്റെ ആകെ സ്വത്തിന്റെ 2.5% ഓരോ വർഷവും സക്കാത്ത് നൽകണമെന്നാണ് നിയമം.

**ജിസ്യ:** തീവ്ര ഇസ്ലാമികരാജ്യങ്ങളിൽ ക്രിസ്ത്യാനികളും യഹൂദരും മറ്റ് ഏകദൈവവിശ്വാസികളും തങ്ങളുടെ മതം പാലിച്ച് ജീവിക്കുന്നതിന് നൽകേണ്ടിവരുന്ന മതനികുതി.

**തക്കിയ:** മതത്തിന്റെ വിജയത്തിനുവേണ്ടി വ്യാജം പറയുന്നതും പ്രവർത്തിക്കുന്നതും തെറ്റല്ല എന്ന കാഴ്ചപ്പാട്.

**ജിഹാദ്:** അള്ളാഹുവിന്റെ മാർഗത്തിൽ പോരാട്ടം നടത്തുക. ഇതിനെ ആത്മീയസമരമെന്നും ആയുധംകൊണ്ടുള്ള യുദ്ധമെന്നും വ്യാഖ്യാനിക്കുന്നവരുണ്ട്. ഇസ്ലാമിസ്റ്റുകൾ ഇതിന് യുദ്ധമെന്ന അർത്ഥം നൽകുന്നു. ഇസ്ലാമിസ്റ്റുകളെയാണ് പൊതുവേ ജിഹാദികൾ എന്നുവിളിക്കുന്നത്.

''ജിഹാദ് എന്നാൽ സത്യത്തിലേക്ക് ക്ഷണിക്കലും അത് തിരസ്കരിക്കുന്നവരോട് ദേഹം കൊണ്ടും ധനം കൊണ്ടും യുദ്ധം ചെയ്യലുമാണ്''. (അൽ ഇനായ ശർഹുൽഹിദായ - ഹനഫി ഗ്രന്ഥത്തിലെ ഉദ്ധരണി, ഇബ്നു നുഹാസ് എഴുതിയ വിജയത്തിന്റെ വാതിൽ വാളിന്റെ തണലിൽ, പേജ് 10-ൽ ചേർത്തിരിക്കുന്നത്)

**ഹൂറി:** സ്വർഗകന്യക. ഭൂമിയിൽ അള്ളാഹുവിന്റെ മാർഗത്തിൽ ചരിക്കുന്നവർക്ക് സ്വർഗത്തിൽ 72 ഹൂറികളെവരെ ലഭിക്കുമെന്നാണ് വിശ്വാസം.

**ജിന്ന്:** മാലാഖയോ പിശാചോ അല്ലാത്ത മറ്റൊരു അമാനുഷികവിഭാഗം. ഉപകാരങ്ങളും ഉപദ്രവങ്ങളും ചെയ്യാറുണ്ട്.

**മലക്:** മാലാഖ, ദൈവദൂതൻ.

**ഇബിലിസ്:** പിശാചുക്കളുടെ തലവൻ.

**ഖുറാൻ:** വായിക്കുക എന്നർത്ഥം. മതഗ്രന്ഥത്തിന്റെ പേര്. അള്ളാഹു നൽകിയ വെളിപാടുകളാണ് ഖുറാനിൽ എന്ന് ഇസ്ലാം അവകാശപ്പെടുന്നു.

**ആയത്ത്:** ഖുറാനിലെ വാക്യങ്ങളെയാണ് ആയത്ത് എന്ന് വിളിക്കുന്നത്. 6236 ആയത്തുകളാണ് ഖുറാനിൽ ഉള്ളത്.

**ഹദീസ്:** വാർത്ത എന്ന് അർത്ഥം. മുഹമ്മദ് തന്റെ ജീവിതത്തിൽ ചെയ്ത കാര്യങ്ങളും പറഞ്ഞ കാര്യങ്ങളും രേഖപ്പെടുത്തിയിരിക്കുന്ന ഗ്രന്ഥങ്ങളാണ് ഹദീസുകൾ. സംഭവങ്ങളുടെ വിശ്വസനീയതയനുസരിച്ച് ഹദീസുകളെ പല നിലവാരത്തിൽ പെടുത്തിയിട്ടുണ്ട്. ഏറ്റവും വിശ്വസനീയവും സ്വീകാര്യവും (സാഹിഹ്) പ്രധാനവും ആയ ഹദീസുകൾ മുഹമ്മദ് ബുക്കാരി, ഇമാം മുസ്ലിം എന്നീ വ്യക്തികൾ ക്രോഡീകരിച്ചവയും മറ്റ് ചിലവയുമാണ്. ഇവ ഹദീസ് ബുക്കാരി, ഹദീസ് മുസ്ലിം എന്നിങ്ങനെ അറിയപ്പെടുന്നു.

**ഫത്വ:** ഇസ്ലാമിക മതനിയമപ്രകാരമുള്ള മതാധികാരിയുടെ കൽപന

**ശരിയത്ത്:** ഇസ്ലാമിക മതനിയമസംഹിത

**കാഫിർ:** അവിശ്വാസി

**മുനാഫിക്ക്:** കപടവിശ്വാസി

**മൗലവി:** ഇസ്ലാമിക നിയമപണ്ഡിതൻ

**ഉസ്താദ്:** അധ്യാപകൻ, നൈപുണ്യമുള്ളവൻ

**ജമാഅത്ത്:** മുസ്ലിം വിശ്വാസികളുടെ സമൂഹം (ഇടവക പോലെ, ഒരു മോസ്കിൽ കൂടുന്നവരുടെ സമൂഹം എന്ന അർത്ഥത്തിൽ സാധാരണ ഉപയോഗിക്കുന്നു.)

**മഹൽ:** ബംഗ്ലാവ് എന്ന് അർത്ഥം; മോസ്കിനെ ഇപ്രകാരവും വിളിക്കുന്നു. (മഹൽ കമ്മറ്റി, ജമാഅത്ത് കൗൺസിൽ ഇവ പാരീഷ് കൗൺസിൽ പോലെയുള്ള സംവിധാനങ്ങളാണ്).

**നിക്കാഹ്:** വിവാഹത്തിന് സമാനമായ ഇസ്ലാമിക ആചാരം.

**പർദ:** മുസ്ലിം സ്ത്രീകൾ ധരിക്കുന്ന മുഴുനീളവസ്ത്രം (സാധാരണയായി കറുപ്പ്). ഇതോടൊപ്പം പലതരം മുഖാവരണങ്ങൾ ഉപയോഗിക്കുന്നു.

**ഹിജാബ്:** മറ്റ് മതക്കാരെപ്പോലെ സാധാരണ വസ്ത്രമോ പർദയോ ധരിക്കുന്ന മുസ്ലിം സ്ത്രീകൾ തലയും താടിയും ഉൾപ്പെടെ ചുറ്റിക്കെട്ടുന്ന വസ്ത്രം. മുഖം പുറത്തുകാണാം.

**നിഖാബ്:** മുഖം കൂടി ഭാഗികമായി മറയ്ക്കുന്നതരം വസ്ത്രം. കണ്ണിന്റെ ഭാഗം മാത്രം പുറത്തുകാണാം.

**ബുർക്ക:** മുഖം കൂടി പൂർണ്ണമായി മറയ്ക്കുന്നതരം വസ്ത്രം. കണ്ണിന്റെ ഭാഗത്ത് ചെറിയ ഒരു വല തുന്നിച്ചേർത്തിരിക്കുന്നു.



വിശുദ്ധ ഫ്രാൻസിസ് അസീസി
ഈജിപ്തിലെ സുൽത്താൻ
മാലിക് അൽ കമിലിനോട്
സുവിശേഷം പ്രസംഗിക്കുന്നു



ഐഎസ് ഭീകരർ
ആഫ്രിക്കൻ രാജ്യമായ
ലിബിയയിൽ
2015 ഫെബ്രുവരി 12-ന്
ക്രൂരമായി കഴുത്തറുത്ത്
കൊലപ്പെടുത്തിയ
21 കോപ്റ്റിക് ക്രിസ്ത്യൻ
രക്തസാക്ഷികളുടെ ഐക്കൺ

ഹാഗിയ സോഫിയ